പുസ്തകം ൪]                                                  [ലക്കം ൧൦

൧൮൯൫-നു          ൧൦൭൧ തുലാം          ൩൦ ൹

മലങ്കര

# ഇടവകപത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നത്.

നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ചു ചെല്ലുവാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

### ൧൦൬൧ തുലാമാസത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം.

| | | രൂ | ച | കാ |
|---|---|---|---|---|
| മലമേൽ പുത്തൻപുരക്കൽ മത്തായി | ജാവർകൾ | ൩ | ൧ | ൦ |
| കണ്ടത്തിൽ മാത്തുള്ള ഈപ്പൻ | ,, | ൨ | ൦ | ൦ |
| വെ- മയിലപ്രാപള്ളിയോഗത്തിൽനിന്നും | | ൧ | ൧൩ | ൮ |
| പി- ഐ- ജെക്കൊബ് രജിസ്ത്രർ | ,, | ൩ | ൦ | ൦ |
| മണ്ണിക്കോയിക്കൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൩ | ൮ |
| വയിലത്തു ഉമ്മൻ | ,, | ൧ | ൧൩ | ൮ |
| കാലായിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൩ | ൮ |
| ആറാറിലത്തു ചെക്കാക്കര പുന്നക്കാട്ടു വടക്കേതിൽ ഗീവറുഗീസ | | ൧ | ൧൩ | ൮ |
| വടക്കേതാഴേൽ ഈട്ടിച്ചെറിയ | അവർകൾ | ൧ | ൧൩ | ൮ |
| പടിഞ്ഞാറേടത്തു മാത്തൻ | ,, | ൧ | ൧൩ | ൮ |
| വെ- ചക്കിടത്തു അച്ചൻ | ,, | ൧ | ൧൩ | ൮ |
| വെ- താന്നവേലിൽ അച്ചൻ | ,, | ൧ | ൧൪ | ൦ |
| പി- കെ- പീലിപ്പോസ | ,, | ൧ | ൧൩ | ൮ |
| എം- സി- മാത്തു അപ്പൊത്തിക്കരി | ,, | ൧ | ൧൪ | ൦ |
| കെ- തൊമ്മാസു വക്കീൽ | ,, | ൧ | ൧൦ | ൦ |

ശേഷം അടുത്തതിൽ



# മലങ്കര ഇടവക പത്രിക

പുസ്തകം ൪]  ൧൮൯൩ തുലാം  [ലക്കം ൧൨

## പരസ്യം

മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ്
മെത്രാപ്പോലീത്താ എഴുത്തു.

മലങ്കര ഇടവകയിൽ ചേർന്ന എല്ലാ പള്ളികളിലെ വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാറരും ശേഷം ജനങ്ങളും കൂടി കണ്ടുന്നാൽ നിങ്ങൾക്കു വാഴ്വു.

നമ്മുടെ യാക്കോബായ സുറിയാനി സഭയുടെ അഭിവൃദ്ധിക്കും അതിലെ ശെമ്മാശന്മാരുടെയും പൈതങ്ങളുടെയും പഠിത്വത്തിനും മററുമായി കോട്ടയം സിമ്മനാരിയും സ്വത്തുക്കളും നമ്മോടുകൂടി കൈവശം വച്ചും മ. രാ. രാ. ശ്രീ. റസിഡണ്ടുസായ്പവർകളുടെ ഖജനാവിൽ വട്ടിക്കിട്ടിരിക്കുന്ന പണത്തിന്റെ പലിശവാങ്ങികയും മേൽവിവരിച്ച ഉദ്ദേശസിദ്ധിക്കു വേണ്ട കാൎയ്യങ്ങളിൽ നമ്മെ സഹായിക്കയും നമ്മോടുകൂടി നടത്തുകയും ചെയ്യേണ്ടതിലേക്കു മരിച്ചുപോയ കുളങ്ങരെ ഇട്ട്യച്ചൻ പൈലിക്കും സഭാമേലദ്ധ്യക്ഷനേയും നമ്മെയും ധിക്കരിച്ചു നടക്കുന്ന പുന്നത്ര ചാക്കൊ ചാണ്ടപ്പിള്ള കത്തനാൎക്കും പകരം ൧൮൭൬-ലെ പഞ്ചായവിധിപ്രകാരം രണ്ടു ട്രസ്റ്റികളെ തിരഞ്ഞെടുക്കേണ്ടതിലേക്കായി ൧൮൯൨- കുംഭമാസം ൧൦-ാം- നാം നിങ്ങൾക്കു അയച്ചിരുന്ന സൎക്കുലർ കല്പനയിലെ താല്പൎയ്യം അനുസരിച്ചു പള്ളിക്കാർ എല്ലാവരും ൧൮൯൨ മീനമാസം ൧൮-ാം-യും അതിനടുത്ത ദിവസങ്ങളിലുമായി കോട്ടയത്തു സിമ്മനാരിയിൽ കൂടുകയും കോനാട്ടുപുത്തൻപുരയിൽ മാത്തൻ കത്തനാരെയും കുന്നംപുറത്തു കോര ഉലഹന്നാനെയും ട്രസ്റ്റികളായി സമുദായപ്രതിപുരുഷന്മാർ തിരഞ്ഞെടുത്തു സ്ഥിരപ്പെടുത്തുകയും ചെയ്തുവല്ലോ.

നമ്മുടെയും മേല്പറഞ്ഞ ട്രസ്റ്റികളായ മാത്തൻ കത്തനാരുടെയും കോര ഉലഹന്നാന്റെയും രസീതിന്മേൽ വട്ടിപ്പണത്തിന്റെ പലിശ

ബാക്കിയും മേലാൽപലിശയും തരുന്നതിന അനുവാദമുണ്ടാകണമെന്ന നാം ൧൮൯൨ ആഗസ്റ്റമാസം ൨൬-ാം൹ റസിഡണ്ടുസായ്പ അവർകൾക്കു എഴുതി അയച്ചതിൽ ചാണ്ടപ്പിള്ള കത്തനാരെ റോയൽ കോടതി വിധിയാൽ ട്രസ്റ്റിസ്ഥാനത്തുനിന്നു നീക്കിയിട്ടില്ലാത്തതിനാൽ പുതിയ ട്രസ്റ്റികളെ അംഗീകരിച്ചു നമ്മുടെ അപേക്ഷയിലെ താല്പര്യപ്രകാരം പലിശപ്പണം തരാമൊ എന്നു സായ്പവർകൾക്കു സംശയമുണ്ടായി ൧൮൯൨ സെപ്റ്റംബർ ൨൯-ാം൹ ബഹുമാനപ്പെട്ട മദ്രാസ് ഗവർമ്മെണ്ടിലെക്കു എഴുതി ചോദിക്കുകയും ആ ഗവർമ്മെണ്ടിൽ നിന്നു അഡ്വൊക്കെറ്റു ജനറാൾ അവർകളുടെ അഭിപ്രായം അറിയുന്നതിലേക്കായി റിക്കാട്ടുകൾ അദ്ദേഹത്തിന അയച്ചുകൊടുക്കുകയും റോയൽ വിധിയാൽ ചാണ്ടപ്പിള്ളകത്തനാർ ട്രസ്റ്റിസ്ഥാനത്തുനിന്നു നീക്കിയിട്ടില്ലെന്നും നമ്മുടെ അപെക്ഷ ആ കാരണത്താൽ അനുവദിപ്പാൻ പാടില്ലെന്നും അദ്ദെഹം അഭിപ്രായപ്പെട്ടതനുസരിച്ചു റസിഡണ്ടു സായ്പവർകൾ നമുക്കു ൧൮൯൩ ജനുവരി ൨൭-ാം൹ മറുപടി തരികയും ചെയ്തു.

ചാണ്ടപ്പിള്ള കത്തനാർ അയാളുടെ മതവിരോധം ത്യജിക്കുകയും സഭാപിതാവിന്റെ അധികാരത്തിനുകീഴ്പ്പെട്ടും നമ്മോടും സമുദായത്താൽ നിയമിക്കപ്പെട്ട ട്രസ്റ്റിയായ കോരഉലഹന്നാനോടുംചേൎന്നു പണം വാങ്ങി സമ്മനാരി കാൎയ്യാദികൾ അന്വെഷിക്കയും ചെയ്യുന്നതിന വിസമ്മതിച്ചതിനാൽ അയാളെ ട്രസ്റ്റിസ്ഥാനത്തുനിന്നു നീക്കുന്നതിലേക്കായി നാം അയാളുടെമേൽ ആലപ്പുഴ ജില്ലാകോടതിയിൽ ൧൩൩൩ൽ അസ്സൽ ൧൩൩-ാം നമ്പരായി വ്യവഹാരപ്പെടുകയും പ്രതി ചാണ്ടപ്പിള്ള കത്തനാരെ ട്രസ്റ്റി സ്ഥാനത്തുനിന്നു നീക്കി വിധിയുണ്ടാകയും ചെയ്തു.

അതിന്റെശേഷം ഈ വിവരം കാണിച്ചു നാം റസിഡണ്ടുസായ്പവർകൾക്കു എഴുതി അയക്കുകയും മുൻ നിശ്ചയിച്ച ട്രസ്റ്റികളായ മാത്തൻ കത്തനാർ, കോര ഉലഹന്നാൻ ഇവരുടെയും നമ്മുടെയും രസീതിന്മെൽ പലിശപ്പണം തരുന്നതിന ൧൮൯൫ ജൂൺമാസം ൨൩-ാം൹ അപെക്ഷിക്കുകയും ചെയ്തതിന ടി. മാത്തൻകത്തനാരെ ട്രസ്റ്റിയായി നിങ്ങൾ നിശ്ചയിച്ചകാലത്തു ചാണ്ടപ്പിള്ളകത്തനാരെ ട്രസ്റ്റിസ്ഥാനത്തുനിന്നും നീക്കിയിട്ടില്ലായിരുന്നതിനാൽ ആ നിയമം ശരിയല്ലെന്നും മാത്തൻ കത്തനാരെ തന്നെയൊ വെറെ ഒരു പട്ടക്കാരനെയൊ മേലിൽ തിരഞ്ഞെടുത്തു നിശ്ചയിച്ചതിനമേൽ അപെക്ഷിച്ചാൽ വെണ്ട അനുവാദം തരുന്നതാണെന്നും സായ്പവർകൾ ൧൮൯൫ ജൂലായി ൩൧-ാം൹ നമുക്കു മറുപടി തന്നിരിക്കുന്നു.

അതിനാൽ നമ്മുടെ കീഴിൽ ഉള്ള എല്ലാ പള്ളിക്കാരെയും ഒരിക്കൽ കൂടി കൂട്ടി ചാണ്ടപ്പിള്ള കത്തനാൎക്കു പകരം ഒരു ട്രസ്റ്റിയെ തിരഞ്ഞെടുക്കെണ്ടതു ആവശ്യമായി തീൎന്നിരിക്കുന്നു.

ഈ സംഗതിയെപ്പറ്റി ആലൊചിച്ചു തീൎച്ചപ്പെടുത്തി പള്ളിക്കാരുടെ സമ്മതത്തിന്മെൽ ഒരു പട്ടക്കാരനെ വീണ്ടും ട്രസ്റ്റിയായി

നിയമിക്കുന്നതിലെക്കു ൧൦൭൧ വൃശ്ചികമാസം ൯-ാംനു-ക്കു ൧൮൯൫ വൃശ്ചികമാസം ൭-ാംനു- വ്യാഴാഴ്ചയും അന്നു കൊണ്ടു മതിയാകാതെ വരുന്നപക്ഷം അടുത്ത ദിവസങ്ങളിലും നമ്മുടെ കൊട്ടയത്തു സിമ്മനാരിയിൽ ഒരു യൊഗം കൂടണമെന്നു നിശ്ചയിച്ചിരിക്കുന്നു.

ഈ കല്പന കൈപ്പറ്റിയാൽ അടുത്ത ഞായറാഴ്ച പള്ളികളിൽ വായിച്ചു പ്രതിപുരുഷന്മാരെ തിരഞ്ഞെടുക്കുന്നതിനു പിന്നത്തെ ഞായറാഴ്ചയ്ക്കു അവധിവച്ചു പരസ്യപ്പെടുത്തുകയും രണ്ടാം ഞായറാഴ്ച ഈ കല്പന വീണ്ടും വായിച്ചശെഷം കുർബ്ബാനകഴിഞ്ഞു യൊഗം കൂടിയിരുന്നു, നിങ്ങൾ എല്ലാവക്കുമൊ അധികം ആളുകൾക്കൊ സമ്മതമുള്ള രണ്ടാളുകളെ നിങ്ങളുടെ പ്രതിപുരുഷന്മാരായി നിശ്ചയിച്ചു കൊട്ടയത്തു സിമ്മനാരിയിൽ മെലെഴുതിയ തീയതിയിലെ കൂട്ടത്തിൽ എത്തത്തക്കവണ്ണം അയക്കുകയും ചെയ്യെണ്ടതാകുന്നു.

മെൽവകുപ്പുകളിൽ വിവരിച്ചിട്ടുള്ളതുപൊലെ പള്ളികളിൽനിന്നും തിരഞ്ഞെടുത്തു അയക്കപ്പെടുന്ന പ്രതിപുരുഷന്മാർ എല്ലാവരുമൊ കൂടുന്ന പ്രതിപുരുഷന്മാരിൽ അധികംപെരൊ സമ്മതിച്ചുനിശ്ചയിക്കുന്ന ട്രസ്റ്റി, ഇതുപൊലെ ഇനി ഒരു സംഘം കൂടി നിശ്ചയിക്കുന്ന കാലംവരെ നമ്മൊടുകൂടെ പാറുശീട്ടു കൊടുത്തു ബ്രിട്ടീഷ് ഖജനാവിൽനിന്നു കുടിശ്ശികയുള്ളതും മെലാൽ ആണ്ടുതൊറും കിട്ടെണ്ടതുമായ പലിശപ്പണം വാങ്ങുകയും ഈ പലിശയാലും സഭാമുതലിൽനിന്നു നെടീട്ടുള്ള വസ്തുക്കളുടെ ആദായംകൊണ്ടുംമറ്റും സിമ്മനാരിയിൽ പഠിപ്പു നടത്തെണ്ട കാര്യാദികളെ അന്വെഷിച്ചു നടത്തിക്കയും ചെയ്യെണ്ടതാകുന്നു.

നിങ്ങളുടെ പ്രതിപുരുഷന്മാർ ഇന്നാരെന്നു നിജപ്പെടുന്നതിനും അവരുടെ തിരഞ്ഞെടുപ്പിനെപ്പറ്റി വല്ല തക്കങ്ങൾക്കു ഇടകൂടാതിരിക്കെണ്ടതിനും ഒരധികാരപത്രം എഴുതി അച്ചടിപ്പിച്ചു ഇതുസഹിതം അയച്ചിരിക്കുന്നതിനാൽ നിങ്ങൾ നിശ്ചയിക്കുന്ന പ്രതിപുരുഷന്മാരുടെ വീട്ടുപെരും ഇരട്ടപ്പെരും അതിൽ എഴുതി ആ പള്ളിയിലെ വികാരിയും കത്തനാന്മാരും കൈക്കാരും ഹാജരുള്ള യൊഗവും ഒപ്പിട്ടു നമ്മുടെ പക്കൽ തരുവാനായി അവരെ എല്പിച്ചയക്കെണ്ടതാകുന്നു.

മെല്പറഞ്ഞ തീയതികളിൽ പള്ളികളുടെ പ്രതിപുരുഷന്മാർ കൊട്ടയത്തു സിമ്മനാരിയിൽ കൂടി തിരഞ്ഞെടുത്തു നിശ്ചയിക്കുന്ന ട്രസ്റ്റിയുടെ പെരും സംഘ നിശ്ചയങ്ങളുടെ വിവരവും മുറയ്ക്കു നിങ്ങളുടെ അറിവിനുവെണ്ടി പ്രസിദ്ധപ്പെടുത്തുന്നതാകുന്നു,

നമ്മുടെ കത്താവായ യെശുമിശിഹായുടെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളൊടുകൂടെ വദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന- ൧൦൭൧- തുലാമാസം ൩൦-ാംനു- / ൧൮൯൫- തുലാമാസം ൩-ാംനു-

കൊട്ടയത്തു സിമ്മനാരിയിൽ നിന്നും.

## മരണാനന്തരാവസ്ഥ.

(൩-ാം പുസ്തകം ൧൪൦-ാം പുറത്തു അവസാനിച്ച ശേഷം)

(൨)

മനുഷ്യന്റെ സ്ഥിതി മൂന്ന ഗഡുക്കളിൽ ആകുന്നു. ൧- ഈ ലോകത്തിൽ ഉള്ള ആയുസ്സ ൨- മരണശേഷം വിധിവരെയുള്ള ഇരിപ്പ. ൩- വിധിമുതൽ ഉള്ള നിത്യാവസ്ഥ. ഇതിൽ ഒന്നും മൂന്നും അവസ്ഥകളെക്കുറിച്ച ക്രിസ്ത്യാനികൾക്ക തമ്മിൽ തൎക്കമില്ല. ൨-ാമത്തെ അവസ്ഥയെക്കുറിച്ച തൎക്കങ്ങൾ വളരെയുണ്ട. മരണാനന്തരാവസ്ഥ ഇന്നതാണെന്ന ശരിയായി അറിഞ്ഞിരുന്നാൽ മരിച്ചുപോയവരെക്കുറിച്ചുള്ള ഓൎമ്മയും പ്രാൎത്ഥനയും ചെയ്യുന്നതിൽ ആക്ഷേപം ഉണ്ടാകയില്ല.

൧. മരണാനന്തരാവസ്ഥയെ വെളിപ്പെടുത്തുന്ന പ്രധാനലക്ഷ്യം ധനവാന്റെയും ലാസറിന്റെയും ഉപമയാകുന്നു. ഈ ഉപമയെക്കുറിച്ചു ആദ്യകാലംമുതലെ സഭയിൽ അംഗീകരിച്ചിരിക്കുന്ന അഭിപ്രായം ഇതു കേവലം ഒരു ഉപമയെന്നല്ല ഒരുസംഭവത്തെ എടുത്തുപറഞ്ഞിരിക്ക എന്നാകുന്നു. ലാസർ കിടന്നിരുന്നതും നായ്ക്കൾ അവന്റെ വ്രണത്തെ നക്കിയതുമായ സ്ഥലവും ധനവാന്റെ ഭവനമിരുന്ന സ്ഥലവും ഇന്നും ചൂണ്ടികാണിക്കുന്നുണ്ട. കൎത്താവു അനേകം ഉപമകൾ പറഞ്ഞിരിക്കുന്നതിൽ ഒന്നിലും ആളിന്റെ പേർ എടുത്തുപറഞ്ഞിട്ടില്ല. ഒരു ധനവാനും ഒരു നിൎദ്ധനനായ രോഗിയും എന്നുമാത്രമല്ല, ലാസർ എന്ന പേരായ ഒരുരോഗി എന്ന പേർ എടുത്തു പറഞ്ഞതിനാൽ അങ്ങിനെ ഒരാൾ ജീവിച്ചിരുന്നു എന്നും അവന്റെ ചരിത്രം ഉപമയിൽ പറയുന്നപ്രകാരമായിരുന്നു എന്നും ഊഹിക്കുന്നതു ഏററം ന്യായമാകുന്നു. അല്ല, ഒരുവേള ഇതു ഒരു ഉപമ മാത്രമാണെന്ന വിചാരിച്ചാലും വേണ്ടതില്ല. അസംഭവ്യമായ സംഗതി അനുഭവമായി പറഞ്ഞു കൎത്താവു നമ്മെ വഴി തെററിക്കയില്ലെന്നു നിശ്ചയമാണല്ലൊ. ഉപമയായിരുന്നാലും സംഭവിച്ചിട്ടുള്ളതൊ സംഭവിക്കാവുന്നതൊ ആയ അവസ്ഥയെമാത്രം വൎണ്ണിച്ചിരിക്കുന്നു-

ധനവാൻ വെള്ളത്തിനായി യാചിച്ചതും അവന്റെ സഹോദരന്മാർ ഈ അപകടത്തിൽ അകപ്പെടാതിരിപ്പാൻ അവരോടു പ്രസംഗിക്കണമെന്ന അപേക്ഷിച്ചതും മരണശേഷം ആത്മാക്കൾക്ക മൌനം അല്ല നല്ലസുബോധവും അറിവും ഓൎമ്മയും സുഖദുഃഖങ്ങളെ സ്പൎശിപ്പാനുള്ള ശക്തിയും ഉണ്ടെന്ന കാണിക്കുന്നു. ഏതുമനുഷ്യനും നീതിമാനൊ ദുഷ്ടനൊ ആയിരുന്നാലും ആത്മാവും ജഡവും വേൎപിരിഞ്ഞ ശേഷവും അവന്റെ ആത്മാവു ജീവനോടിരിക്കയും മരണത്തിനും ന്യായവിധിക്കും ഇടയിൽ ചില സുഖദുഃഖങ്ങൾ അനുഭവിക്കയും ചെയ്യുന്നു എന്നും ഇതുകൊണ്ടു കൎത്താവു നമ്മെ പഠിപ്പിച്ചിരിക്കുന്നു. മരിക്കുമ്പോൾ ആത്മാവു ഉറക്കത്തിൽ വീഴുന്നു എന്നും ഉയിൎപ്പിങ്കൽമാത്രമെ വീണ്ടും ഉണരുകയുള്ളു എന്നും ചിലർ പറയുന്ന അഭിപ്രായം തെററാണെന്നു ഇതുകൊണ്ടു വരുന്നുവല്ലൊ.

മരിച്ചവൎക്കുവേണ്ടി ഒരു ശുശ്രൂഷയും ഇല്ലാത്ത അംഗ്ലിയാസഭയും മരണശേഷം ആത്മാവു മേല്പറഞ്ഞതുപോലെ അറിവിലും ഓൎമ്മയിലും ഇരിക്കുന്നു എന്നു സമ്മതിക്കുന്നുണ്ട്. ൬-ാം എഡ്വാൎഡ രാജാവിന്റെ കാലത്തു നടപ്പാക്കിയിരുന്ന ൪൨ മതസംഗതികളിൽ ൪൦-ാം സംഗതി എന്തെന്നാൽ:- ‘‘ംരം ആയിസ്സിൽനിന്നു വിട്ടുപോകുന്നവരുടെ ആത്മാക്കൾ ശരീരത്തോടുകൂടെ മരിക്കയൊ മടിയായി ഉറങ്ങുകയൊ ചെയ്യുന്നില്ല. മരിച്ചുപോകുന്നവരുടെ ആത്മാക്കൾ വിധി ദിവസം വരെ ബുദ്ധി സ്പൎശനം ഗ്രാഹ്യം ഇവയില്ലാതെ ഇരിക്കുന്നു എന്നു പറയുന്നവർ വേദപുസ്തകത്തിൽ നമ്മോടു അറിയിച്ചിരിക്കുന്ന സത്യവിശ്വാസത്തിൽ നിന്നു അശേഷം തെററിയിരിക്കുന്നു’’

൨- വേറൊരുതെളിവു- കള്ളന്റെ പ്രാൎത്ഥനയും കൎത്താവിന്റെ മറുപടിയും- താൻ സാക്ഷാൽ മ്ശിഹായാകുന്നു എന്നു അവൻ വിശ്വസിച്ചു. തന്റെ മഹത്വത്തിൽ അവകാശിപ്പിക്കണമെന്നു കള്ളൻ അപേക്ഷിച്ചു. അവന്റെ അപേക്ഷ ഒരു ഭാവികാലത്തു എപ്പോഴെങ്കിലും കൎത്താവിന്റെ മഹത്വദിവസത്തിൽ കൃപ ലഭിക്കണമെന്നായിരുന്നു. മറുപടി വല്ലപ്പൊഴും എന്നല്ല ‘‘ഇന്നു നീ എന്നോടുകൂടെ പറുദീസായിൽ ആകും’’ എന്നായിരുന്നു. പറുദീസാ അല്ലെങ്കിൽ മരണശേഷം അവൻ പ്രവേശിക്കുന്നസ്ഥലം ആത്മാക്കൾക്കു അറിവും ബുദ്ധിയും ഇല്ലാത്ത ഉറക്കസ്ഥലമാണെങ്കിൽ കൎത്താവു ഇവനു എന്താണ ഒരുഗുണം ആ ദിവസം ചെയ്തുകൊടുത്തതു? മരിച്ചാൽപിന്നെ ആ ആത്മാവു ഉയൎപ്പുവരെ മൌനമായിരിക്കയെങ്കിൽ ദുഃഖവെള്ളിയാഴ്ച ദിവസംതന്നെ മരിച്ച കള്ളൻ ദുഃഖവെള്ളിയാഴ്ച ദിവസംതന്നെ പറുദീസായിൽ എന്തു ഭാഗ്യമാണ അനുഭവിക്കുവാൻ നിശ്ചയിച്ചതു?. കൎത്താവു അവനെ ഭോഷൻകളിപ്പിക്കയായിരുന്നുവൊ അല്ല, ശരിയായി ഭാഗ്യവും ബുദ്ധിയും ഓൎമ്മയും അറിവും അനുഭവിക്കുന്ന ഒരു അവസ്ഥയിൽതന്നെ അവനെ ആക്കുമെന്നത്രെ ഈ വാഗ്ദത്തത്തിന്റെ അൎത്ഥം.

൩. ധനവാനും അബ്രഹാമും തമ്മിലുണ്ടായ സംഭാഷണം മരണശേഷം ആത്മാക്കൾ നല്ല സുബോധത്തിലും അറിവിലും ഇരിക്കുന്നു എന്നു യഹൂദസഭ വിശ്വസിച്ചിരുന്ന പ്രകാരം കാണിക്കുന്നു. (൧൬-൨൨)

൪- പൌലൂസിന്റെവിശ്വാസം- (൨ കോറ ൫ അ- ൮- വൃ- പീലിപ്പി ൧അ- ൨൧- ൨൩) ശരീരത്തിൽനിന്നു വിട്ടാൽ ഉടനെ കൎത്താവിനോടുകൂടെ ഇരിക്കയാകുന്നു. അതിനു ശ്ലീഹായ്ക്കു വളരെ വാഞ്ഛയും ഉണ്ടായിരുന്നു. മരിച്ചാൽപിന്നെ അവന്റെ ആത്മാവിനു വിധിവരെ ഉറക്കമാണെങ്കിൽ ക്രിസ്തുവിനോടുകൂടിയിരുന്നുള്ള അവന്റെ സന്തോഷവും വാഞ്ഛയും എന്താണു? ക്രിസ്തുവിനെ കാണ്മാനൊ തന്നോടുകൂടി സന്തോഷിപ്പാനൊ പാടില്ലങ്കിൽ മരിപ്പാൻ അപ്പോസ്തോലൻ കാണിച്ച വാഞ്ഛ നിരൎത്ഥമല്ലയൊ- എന്നുമാത്രമല്ല മരിക്കുന്നതു ഇനിക്കു ‘‘ലാഭ’’മാണന്നാണ പറഞ്ഞിരിക്കുന്നതു. ഭൂമിയിൽവച്ചു ആത്മാവിൽ ദൈവത്തോടു സംസൎഗ്ഗം ചെയ്തുവരുന്ന ജീവനെ വിട്ടേച്ചു ദീൎഘനിദ്രയിൽ പ്രവേശിക്കുന്നതു ലാഭമെന്നൊ ഇതിന്റെ അൎത്ഥം?. മരിച്ചാൽ പറുദീ

സായിൽ ക്രിസ്തുവിനോടുകൂടി സന്തോഷിക്കാമെന്നുള്ള ആശ അല്ലയൊ ശ്ലീഹായെ മരണത്തിന്ന ആഗ്രഹിപ്പിച്ചത്.

൩. പാതാളപ്രസംഗം. (൧ പത്രോ ൩- ൧൮- ൧൯) പാതാളത്തിൽ കെട്ടപ്പെട്ടിരുന്ന ആത്മാക്കളോടു ക്രിസ്തു പ്രസംഗിച്ചു. ക്രിസ്തുവിന്റെ ജഡമല്ല തന്റെ മനുഷ്യസ്വഭാവത്തിലെ ആത്മാവാണ പോയി പ്രസംഗിച്ചത്. ദൈവസ്വഭാവം വേർപെട്ടിരുന്നുമില്ല. മനുഷ്യസ്വഭാവത്തിൽ പാപം ഒഴികെ സകലത്തിലും താൻ നമ്മെപ്പോലെ ആയിരുന്നതിനാൽ മരിച്ചശേഷം ആത്മാക്കൾക്കു അറിവില്ലെങ്കിൽ തന്റെ ആത്മാവു പ്രസംഗിച്ചതെങ്ങിനെ. പാതാളത്തിൽ ഉറക്കത്തിൽ ഇരുന്ന ആത്മാക്കൾ അതിനെ കേട്ടതും എങ്ങിനെ. ശരീരം കൂടാതെ കേൾക്കയും കാണുകയും ചെയ്യുന്നതു എങ്ങിനെയെന്ന സംശയിക്കുന്നവരോടു സ്റ്റീയെർ എന്നൊരു യൂറോപ്യവിദ്വാൻ പറയുന്നതു എന്തെന്നാൽ: "നമ്മുടെ ജഡത്തിൽ കാണുന്നതു ജഡകണ്ണല്ല എന്നാലൊ ജഡകണ്ണിനുകൂടി ആത്മാവാകുന്നു കാണുന്നത്. സംസാരിക്കുന്നതു ജഡനാവല്ല, ജഡനാവിനുകൂടി ആത്മാവാകുന്നു. ഇങ്ങനെ കാഴ്ച, കേൾവി സംസാരം മുതലായവക്കു ഒരു ആത്മികശക്തിയുണ്ടു. ജഡം നീങ്ങിപ്പോയാലും ആ ശക്തി പിന്നെയും നിലനില്ക്കും."

൪. പൌലൊസിനെ ഒന്നുകൂടെ കൊണ്ടുവരാം. (൨ കോറ ൧൨- ൨, ൩, ൪-) പതിനാലു സംവത്സരങ്ങൾക്കുമുമ്പു ശ്ലീഹാ ഒരുദർശനം കണ്ടതായി പറയുന്നു. ശരീരത്തോടുകൂടിയൊ കൂടാതെയൊ പറുദീസായിലെക്കു എടുക്കപ്പെട്ടു, മനുഷ്യർക്കു പറവാൻ പാടില്ലാത്തതായ വചനങ്ങളെ കേട്ടു. ശരീരത്തോടുകൂടാതെയുള്ള ഒരു മനുഷ്യനു കേൾവിയും ഗ്രാഹ്യവും ഉണ്ടാകാമെന്നു പൌലൂസ വിശ്വസിച്ചിരുന്നു എന്നു വരുന്നെല്ലൊ. ശരീരത്തിൽനിന്നുവിട്ടാൽ പിന്നെ ഉറക്കമാണെന്നു ശ്ലീഹാ അറിഞ്ഞിരുന്നെങ്കിൽ ശരീരത്തോടുകൂടിയൊ കൂടാതെയൊ എന്നു സംശയിപ്പാൻ ഇടയില്ലല്ലൊ.

മേൽ ചേർത്ത സാക്ഷികളാൽ മനുഷ്യന്റെ മരണശേഷമുള്ള അവസ്ഥ നല്ലബോധത്തിലും അറിവിലും സുഖദുഃഖങ്ങളെ അനുഭവിപ്പാനുള്ള ശക്തിയിലും ആണെന്നു പ്രത്യക്ഷപ്പെടുന്നു. തുടരും.

---

## ഒരു രക്ഷിക്കപ്പെട്ട സാക്ഷിക്കാരൻ

തിരുവല്ലാ മുൻസിപ്പുകോട്ടിൽ ൧൦൭൦-ാമാണ്ടു ൩൫൨-ാമത്തു നമ്പരിൽ വാദിഭാഗം ൧-ാം സാക്ഷിയും ചെറുകര പീലിപ്പോസ കത്തനാരവർകളുടെ ഹിറപ്പനും രക്ഷിക്കപ്പെട്ടവനും തറവാട്ടു മൂപ്പനുമായ ഒരുദേഹം ഈയിടെ ടി- കോട്ടിൽ ബോധിപ്പിച്ചിരിക്കുന്ന മൊഴികളെക്കുറിച്ചു കുറെ പറയുന്നതായാൽ പലർക്കും പ്രയോജനം ഉണ്ടാകാവുന്നതാകകൊണ്ടു അല്പം പറയുന്നു.

ഈ സാക്ഷിയും പ്രതികളും ഒരുമിച്ചു പങ്കായി വളരെക്കാലം കൃഷിചെയ്തിട്ടുള്ള ഒരു സ്ഥലത്തെക്കുറിച്ചു പ്രതികൾ ആ സ്ഥലത്തു കൃഷി ചെയ്തിട്ടുള്ളതായി തനിക്കറിവുണ്ടൊ എന്നു ചോദിച്ചാറെ മറുചിലർ പറഞ്ഞു കേട്ടിട്ടുണ്ടെന്നും ടി- സ്ഥലം സവ്വെ ചെയ്യുസമയം ഈ സാക്ഷികൂടെ സ്ഥലത്തുണ്ടായിരുന്നതിനെ സംബന്ധിച്ചു ഈ സ്ഥലം സവ്വെ ചെയ്യുസമയം താൻകൂടെ സ്ഥലത്തുണ്ടായിരുന്നൊ എന്നു ചോദിച്ചാറെ

ഇല്ലായിരുന്നു എന്നും വാദിയുടെ മക്കളുടെ പേൎക്കു ഈ സാക്ഷിയുടെ പാൎപ്പുപുരയിടം പണയം എഴുതിയിട്ടുള്ളതിനെ സംബന്ധിച്ചു ചോദിച്ചാറെ പണയം എഴുതിയിട്ടില്ലന്നും സാക്ഷിയുടെ അപ്പുറവും ഇപ്പുറവും സ്ഥലത്തുള്ള മറെറാപ്രായം സമ്മതിച്ചിരിക്കുന്ന ഒരുസ്ഥലത്തിന്റെ പേരിനെക്കുറിച്ചു ചോദിച്ചാറെ ആ സ്ഥലത്തിന്റെ പേരു അതല്ലന്നും മററും പല പച്ചക്കരളുകൾ പറഞ്ഞതുകൂടാതെ വിവാദവസ്തു പ്രതികൾക്കു പതിഞ്ഞിട്ടുള്ളതായി എന്നുമുതല്ക്കാണ തനിക്കറിവുള്ളതു എന്നു ചോദിച്ചാറെ മൂപ്പതു ദിവസം മുമ്പുമുതലാണെന്നു ഒരു പച്ചപ്പിസ്സത്വം, ഈ വസ്തുവെസംബന്ധിച്ചു ൧൦൬൧-ൽ ടി- കോട്ടിൽ നടന്ന വ്യവഹാരത്തിൽ അയാൾ മൊഴി കൊടുത്തിട്ടുള്ളതിനു വിരോധമായി എഴുന്നെള്ളിച്ചു. ഈ സാക്ഷി അന്നു എഴുതിയിട്ടുള്ള മൊഴിയും ഇപ്പോൾ എഴുതിയിട്ടുള്ള മൊഴിയും തമ്മിൽ എന്തുമാത്രം ചേൎച്ചയുണ്ടന്നുള്ളതു വീയറിഞ്ഞാൽ വെളിപ്പെടുന്നതാണ.

“കള്ളസ്സാക്ഷി പറക മുതലായ വലിയ പാപങ്ങളിൽ ഏൎപ്പെടുന്നവർ ഈ ചായൽ പള്ളിയിൽ കാണപ്പെടുന്നതിനു ഇറിക്കു മനസ്സില്ല. അപ്രകാരമുള്ളവരെ തക്കതായി ശിക്ഷിക്കുന്നതാകുന്നു” എന്നൊരു റൂൾസ്സ മകൻകത്തനാർ ചായൽ പള്ളിയിൽവച്ചു പ്രസ്താപിച്ചു സ്ഥിരപ്പെടുത്തിയതു തുലാം ൭-ാനു- ഞായറാഴ്ചയായിരുന്നു. ടി-പള്ളി കൈക്കാറനായ സാക്ഷിക്കാരൻ ആതെല്ലാം നല്ലവണ്ണം കേട്ടുംവച്ചാണ തിരുവല്ലായ്ക്കു പോയതു. അതിനെന്താണ അത്ര അതിശയിപ്പാനുള്ളതു. ഇവിടെ നയമങ്ങളുണ്ടാകുന്നവരാണ് അതിനെ ആദ്യമായി ലംഘിക്കുക പതിവ്.

ഒരു കേൾവിക്കാരൻ.

---

## ദീപികാ ലേഖകനു.

പ്രേമമേറിയ പത്രാധിപരേ! ഞാനും ദീപികാ ലേഖകനുമായിട്ടുള്ള തൎക്കത്തിൽ എന്റെ വാദത്തിനു നിങ്ങളുടെ പത്രികയിൽ സ്ഥലം അനുവദിച്ചതിനു നിങ്ങൾക്കും, ബഹുകളായ വായനക്കാരിൽ പേരറിയാത്ത സ്നേഹിതൻ “മനുഷ്യ”ത്തിനും വന്ദനം പറയുന്നു. ഞങ്ങളുടെ വാദം അവസാനിച്ചുപോയല്ലൊ എന്നു കുറച്ചു മനഃക്ലേശം ഉണ്ടായിരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ ഇതാ ചിങ്ങം ൧൭-ാനു-യിലെ ദീപികയിൽ എത്രവാദി താനെത്രയൊക്കെ പറഞ്ഞെങ്കിലും മതിയായിട്ടില്ല എന്നു പശ്ചാത്താപം തോന്നി ദീൎഘമായ ഒരു ഉപന്യാസം ചെയ്തിരിക്കുന്നു. അതു ഇനിക്കു സന്തോഷംതന്നെ. എന്നാൽ ഏഴ ഇഞ്ചുനീളവും അഞ്ചു ഇഞ്ചു വീതിയുമുള്ള ഒരുമാസികപുസ്തകത്തിൽ എത്രമാത്രം ഇനിക്കു പറയാം എന്നുള്ള ഖേദമെ ഉള്ളു. അതിനൊന്നു ചെയ്യാം എന്റെ ഉത്തരം എന്റെ പത്രാധിപർമൂലം കൊടുത്തയച്ചാൽ അവരുടെ പത്രത്തിൽ അവൎക്കു ചേൎക്കാമെന്നൊ ചേൎക്കുമെന്നൊ ഇനിക്കു തോന്നുന്നില്ല. സത്യത്തിന്റെയും ന്യായത്തിന്റെയും മുറയ്ക്കു അങ്ങിനെ ചെയ്യേണ്ടതാണ്. അയാളുടെ അനേകചോദ്യങ്ങൾക്കു ഒക്കെയും ഒരുലേഖനത്താൽ നിവൃത്തിപ്പാൻ കഴിയാത്തതാകകൊണ്ടു അതിരു അടകാവുന്നിടത്തോളും പറയുന്നതിനെ നിവൃത്തിയുള്ളു. എടൊ സ്നേഹിതാ! ഞാൻതന്നെപ്പോലെ ഇടെയ്ക്കും കടെയ്ക്കും അടിയ്ക്കും കുറുപ്പിടി ചേൎക്കാത്തതുകൊണ്ടാണല്ലൊ താൻ എത്രയും ഭടാചാരം പറയുന്നതു. മെൽകാണിച്ചചെറിയ പുസ്തകത്തിൽ ഇനിക്കു എന്തുമാത്രം കയററാം. പിന്നെ അതിനു ആവശ്യവും കാണുന്നില്ല. മൂന്നാരണ്ടും അഞ്ചാണന്നു പറഞ്ഞാൽ കണക്കറിയാത്തവനും കൈവിരലിലൊ കാൽവിരലിലൊ കൂട്ടി പറയാവുന്നതാ

ണ്. ഞാൻ വാദിച്ചിട്ടുള്ള സംഗതികൾ ഒക്കയും ആന്തരഭേദത്തോടെ എങ്കിലും താനും സമ്മതിക്കുന്നുണ്ടല്ലൊ. പിന്നെ തക്കമുള്ളടത്തു സാക്ഷികൾ ആവശ്യകമാണ. ഇനിക്കു ലത്തീനും ഗ്രീക്കും അറിഞ്ഞുകൂടാ എന്നു അത്ര എളുപ്പത്തിൽ തീൎച്ചയാകിയതു പോരാത്തതായിപ്പൊയി. താൻ മനസ്സാൽ പുശ്ചിക്കുന്നപ്രകാരമുള്ള ആളല്ലഞാൻ. ധരിച്ചൊള്ക. ഞാൻ പതിനെട്ടും വെണ്ടപൊലെ പഠിച്ചിട്ടില്ലെങ്കിലും വായിച്ചറിയാറായിട്ടുണ്ട. ഇപ്പൊൾ പത്തൊമ്പതാമത്തതിനു ആരംഭിച്ചിരിക്കുന്നു. ഇതു ഢീകാണന്നു ഒട്ടുംതന്നെ വിചാരിച്ചുപൊകണ്ടാ. പരമാൎത്ഥം പറയുന്നു- അതു തെലുങ്കാണു. താനിനിക്കു സംശയംതീൎപ്പാൻ ഒരുപുസ്തകം വായിപ്പ തരാമെന്നു പറയുന്നു. അതു ഉപകാരസ്മരണാപൂൎവ്വം ഉപെക്ഷിച്ചിരിക്കുന്നു. എന്തെന്നാൽ ഏതു ബൈക്കാംന ലത്തീൻമയം കൂടാതെ നിങ്ങൾക്കുള്ളതു. ഞാൻ രണ്ടുപക്ഷവും അറിഞ്ഞിട്ടുള്ളവനാണ്. യവുനായസഭയും ലത്തീൻസഭയും തമ്മിലുള്ള ഭെദാഭെദങ്ങളെക്കുറിച്ചു ഒന്നു രണ്ടു സംഗതികൾ ഒഴികെ എന്റെ സ്വന്തം അല്ല, ദീപികാ ഫയിൽ തനിക്കുണ്ടെങ്കിൽ നമ്മുടെ വാദത്തിനു കുറച്ചുമുമ്പിൽ ഒരുയവുനായവിദ്വാൻ പ്രാൻസിൽവച്ചു പ്രസ്താവിച്ച കൂട്ടത്തിൽ പറഞ്ഞതായി ആ പത്രത്തിൽ സൂക്ഷിച്ചു നൊക്കുകയൊ പത്രാധിപരൊടു തിരക്കുകയൊ ചെയ്യു. എന്റെ സ്വന്തമാണന്നുവച്ചാണ താൻ എത്രയും വാരിക്കെട്ടി പറഞ്ഞിരിക്കുന്നതു. പിന്നെ കൊൺസ്താന്തിനൊപ്പിൽ പണി ചെയ്യപ്പെട്ടതു ൩൱൮൰൧-ൽ ആണെന്നു തൊന്നുന്നു. അതിന്റെ ൰-ാമത്തെ പാത്രിയൎക്കായ നെസ്തോറിയൂസമുതൽ ഏതു പാത്രിയൎക്കാണ ലത്തീൻ സഭയൊടു ബാന്ധവ്യം കൂടാതെയും തൊൽവിപ്പെടുത്താതെയും ഇരുന്നതു. അവരിൽ ചിലരുടെ ഒക്കെയും പെരുകളും വഴക്കഹെതുക്കളും ഞാൻ കാണിച്ചിട്ടുണ്ടല്ലൊ. അങ്ങിനെ ഇരിക്കുമ്പൊൾ അവർ എങ്ങിനെയാണ കീഴ്പെട്ടുന്നതു. കൊൺസ്താന്തിനൊപ്പിളിലെയും കല്ക്കദൊനിലെയും കാനൊനാകളെ വിരൊധിച്ചിട്ടും അവർ സാധിച്ചില്ലെ. എറൊമിന്റെ സാക്ഷിയൊടു കൂട്ടുവാൻ താൻ ചൊദിക്കുന്നു. തല്ക്കാലം അയിറീനിയൂസിന്റെയും കുപ്രിയാന്റെയും പെരുകൂടെ കൂട്ടികൊള്ളു. സഫലംഏകദെശം തീരാറായതുകൊണ്ടു അധികം നീട്ടുവാൻപാടില്ല. എറൊം പറഞ്ഞതു ഞാൻ ജൂവൽ എന്നആളിന്റെ അതിമാനുഷകമായ പ്രതിവാദത്തിൽകണ്ടു കുളം കുഴിക്കുമ്പൊൾ കുററിവെറെ പഠിച്ചിട്ടാവശ്യകമില്ലാത്തതുകൊണ്ടു നമുക്കു ആദിയെ തുടങ്ങാം. നമ്മുടെനാട്ടുകാർ നമ്മൊടു പഠിക്കട്ടെ. പിൻവലിയരുതു കേട്ടൊ. സലാം. മിതവാദി.

## ദണ്ഡനസഫലവും സൎവ്വത്രമിത്രവും.

ഞങ്ങളുടെ കഴിഞ്ഞ പത്രികയിൽ നി. വ. ദി. ശ്രീ. മാർ അൽവാറീസ യൂലിയോസ മെത്രാപ്പോലീത്തായെ ഗോവ ഗവൎമ്മെണ്ടു ഉപദ്രവിച്ച വിവരത്തെക്കുറിച്ചു പ്രസിദ്ധം ചെയ്തിരുന്ന പ്രസംഗത്തെ ആലപ്പുഴ സഹജീവിയുടെ ഒരു ലിഖിതാവു ഗൌരവമായി ആക്ഷേപിച്ചിരിക്കുന്നു. ഗോവഗവൎമ്മെണ്ടു ചെയ്ത ദ്രോഹത്തെ ലേഖകൻ നിഷേധിക്കുന്നില്ല. ആസംഗതിയിൽ വല്ലവ്യാജവും ഉണ്ടെന്നു പറഞ്ഞിരുന്നെങ്കി

ൽ വേണ്ടതില്ലായിരുന്നു. ലേഖകന്റെ ഗൎവ്വം ദണ്ഡനസ്ഥലങ്ങളെ പൊതുവിൽ ആക്ഷേപിച്ചതിൽ ആകുന്നു. എടത്തൂട്ടുകാരെ ദണ്ഡനസ്ഥലങ്ങളിൽ ഇട്ടു ഉപദ്രവിക്കുന്നതു തിരുസഭയുടെ കടവും ദണ്ഡനസ്ഥലങ്ങൾ മ്ശിഹായുടെ കല്പനപ്രകാരവും ആണെന്നാണ് ഈ മൂപ്പര് വാദിക്കുന്നതു. ഇതുകണ്ടിട്ടു ൧൯-ാം നൂറ്റാണ്ടിന്നുമുമ്പു ജീവിച്ചിരുന്ന ഒരു മൂഢൻ ഈയ്യിടെ ഉയൎത്തുവന്നു ഇതു എഴുതിയതായിരിക്കാമെന്നു തോന്നിപ്പോകും. ഈ ൧൯-ാം നൂറ്റാണ്ടിൽ റോമ്മാ സഭക്കു തന്നെ പറവാൻ ലജ്ജയായിരിക്കുന്ന ഒരുകാൎയ്യം ശങ്കകൂടാതെ ഉറപ്പിക്കുവാൻ പുറപ്പെടുന്ന മൂഢൻ ആഫ്രിക്കായിലും കാണ്മാൻ പ്രയാസമാണ്.

„പഴയനിയമത്തിൽ വ്യഭിചാരികളെ കലയ്ക്കു വിധിച്ച യഹോവായുടെയും ആട്ടുമാടുകളെയും പ്രാക്കളെയും ദേവാലയത്തിൽ വിറ്റുകൊണ്ടിരുന്ന പൊൻ നാണിഭക്കാരെ അടിച്ചു പുറത്താക്കിയ യേശു ക്രിസ്തുവിന്റെയും സ്ഥാനാപതികളാണ് ദണ്ഡന സ്ഥലങ്ങളെ സ്ഥാപിച്ചതെന്നും ഇടത്തൂട്ടുകളെ നീക്കുവാൻ ദണ്ഡന സ്ഥലങ്ങൾ റോമ്മാ സിംഹാസനത്തിന്റെ മഹിമയാണെന്നും" ഈ വിദ്വാൻ വമ്പു പറയുന്നു.

ഈ ദ്രോഹത്തിന്റെ യുക്തി നോക്കുമ്പോൾ „കണ്ണിന്നുപകരം കണ്ണെന്നും പല്ലിന്നു പകരം പല്ലെന്നും" വിധിച്ച യഹോവായുടെ സ്ഥാനാപത്യം „നിന്റെ വലത്തു കവിളിൽ അടിച്ചാൽ ഇടത്തേതും കാണിച്ചുകൊടുക്ക" എന്നു കല്പിച്ച ക്രിസ്തുവിന്നില്ലെന്നു വരുന്നു. നല്ലമിടുക്കൻതന്നെ. ക്രിസ്ത്യാനിസഭയെ വൎദ്ധിപ്പിക്കുവാൻ ക്രിസ്തുനിയോഗിച്ച ആയുധം പ്രസംഗം മാത്രമാകുന്നു. പീഡിപ്പിക്കുന്നതു മഹമ്മദിന്റെ ആയുധമാണെന്നു ഈവിദ്വാൻ അറിഞ്ഞിട്ടില്ലെന്നു തോന്നുന്നു. റോമ്മായിലെ പത്രോസിന്റെ നാമധേയത്തിന്നിരവർ ഇക്കാലത്തു മഹമ്മദുനബിയുടെ കല്പന അനുസരിച്ചു വാൾ തങ്ങളുടെ ആയുധമാക്കിയെങ്കിൽ ആ വിവരം ഞങ്ങൾക്കറിവില്ലാഞ്ഞിട്ടു പറഞ്ഞുപോയതാണെന്നു സൎവ്വത്രമിത്രലേഖകനോടു ഞങ്ങൾ മാപ്പുപറഞ്ഞുകൊള്ളുന്നു.

ഇടത്തൂട്ടുകളെ അമൎത്തുവാൻ ഇത്ര കൈകണ്ടസൂത്രം വേദപുസ്തകത്തിൽ കാണ്മാനില്ല. എടത്തൂട്ടുകൾ ഉണ്ടാകുമെന്നു അനേകം സാക്ഷികൾ ഉണ്ടു. മത്താ ൭-൧൫. നടപ്പു ൨൦-൩൦. ൧കോറ ൧൧. ൧൯-൧ തീമൊ ൪-൧ ൨തീമൊ ൩-൧, ൫-൧ യോഹ-൪-൧. ഇവിടെ ഒക്കയും അതിൽ അകപ്പെടാതെ സൂക്ഷിച്ചുകൊള്ളുവാൻ അല്ലാതെ എടത്തൂട്ടുകാരെ പീഡിപ്പിക്കുവാൻ കല്പിച്ചിട്ടില്ല. „അപ്രകാരമുള്ളവരിൽനിന്നൊഴിഞ്ഞുകൊൾക" എന്നാണ കല്പന. (൨ തീമൊ ൩-൫) ശമറിയാക്കാരൻ ശീമോനെ പത്രോസ മഹറോൻ ചൊല്ലിയതല്ലാതെ തീയിലും വെള്ളത്തിലും ഇടുവാൻ കല്പിച്ചതായി കാണുന്നില്ല. സത്യക്രിസ്ത്യാനിയുടെ മുറ അറിവാൻ മത്തായി ൭-൧൬-വാഖ്യങ്ങളെ.

വ്യഭിചാരികളെ കലയ്ക്കു വിധിച്ച യഹോവായുടെ സ്ഥാനാപതിയെന്നു പറയുന്ന പാപ്പാക്കു റോമ്മായിൽ രാജ്യഭാരം ഉണ്ടായിരുന്ന കാലത്തു വ്യഭിചാരികൾക്കു മരണശിക്ഷ ഏൎപ്പെടുത്താഞ്ഞതും ഈഴത്തിയുടെ ഭവനത്തിൽ നിന്നു പത്താഴത്തിൽ കൊട്ടും വാദ്യഘോഷങ്ങളോടുംകൂടെ പള്ളിയിലേക്കു എഴുന്നെള്ളിച്ചുകൊണ്ടുവരപ്പെട്ട (നിസ്സാരനല്ല) സാരനായ പാത്രിയെയും അയാളെപ്പോലെയുള്ള ലക്ഷോപലക്ഷം സാരജ്ഞന്മാരെയും ഒരുശിക്ഷയുംകൂടാതെ വിട്ടയക്കുന്നതും ഇപ്പോഴത്തെ സ്ഥാനാപത്യം വേറെയാകകൊണ്ടായിരിക്കുമല്ലൊ. ദണ്ഡനസ്ഥലങ്ങൾ ഇത്ര ശുദ്ധമുള്ളവയെങ്കിൽ സ്പെയിൻ, പോൎത്തുഗാൽ, ഗോവ ംരം രാജ്യങ്ങളിൽ ഉണ്ടായിരുന്നവ നിൎമ്മൂലമാക്കിയതും അവയെ വീണ്ടും സ്ഥാപിക്കുവാൻ ൧൩-ാം ലെയോൻ ആവശ്യപ്പെടാത്തതും ഇപ്പൊഴത്തെ സ്ഥാനാപത്യം അന്തിക്രിസ്തുവിന്റെതാകകൊണ്ടായിരിക്കുമൊ? „ഞാൻ എന്റെ പിതാവിനോടപേക്ഷിച്ചാൽ ദൈവദൂതന്മാരുടെ പന്ത്രണ്ടു ലെഗിയോനുകളെ തരികയില്ലെന്നു വിചാരിക്കുന്നുവൊ, വാൾ അതിന്റെ ഉറയിലേക്കു ഇടുക" എന്നു കല്പിച്ച ക്രിസ്തു ആ എടത്തൂട്ടുകാരെ അമൎത്തുവാൻ ദണ്ഡനസമ്പ്രദായം കണ്ടുപിടിക്കാഞ്ഞതു ഓൎക്കുമ്പോൾ, നമ്മുടെ ലേഖകൻ പറയുന്നതുപോലെ അന്തിക്രിസ്തുവിന്റെ സ്ഥാനാപത്യത്തിനു ദണ്ഡനസ്ഥലം റോമ്മാസഭയുടെ മഹത്വംതന്നെ സംശയമില്ല. വേദപുസ്തകവും സഭാ ചരിത്രവും ഈ കാലത്തെ പരിഷ്കാരവും ആക്ഷേപിക്കുന്നതും പാപ്പായിക്കും റോമ്മാ രാജാക്കന്മാൎക്കും ലജ്ജാവഹമായി തീൎന്നിരിക്കുന്നതുമായ ദണ്ഡനസ്ഥലങ്ങളെ ഇത്ര ശുദ്ധമാക്കി പറവാൻ ധൈൎയ്യംപൂണ്ട ഈ മഹായോഗ്യൻ ഏതു കാട്ടിൽനിന്നു ഇറങ്ങിവന്നയാൾ ആണെന്നു അറിഞ്ഞാൽ കൊള്ളാം.

ദണ്ഡനം ശുദ്ധമുള്ളതാണെന്നു വരുത്തുവാൻ ചില സമ്പ്രഞ്ഞിക്രൂസു കത്തനാരന്മാരുടെ പുസ്തകം വായിക്കണമെന്നു ഈയ്യാൾ ആലോചന പറഞ്ഞുതന്നിരിക്കുന്നു. ചില കത്തനാരന്മാരുടെ രേഖകൾ ഞങ്ങൾ വായിച്ചിട്ടു കിട്ടിയഅറിവു താഴെപറയുന്നു.

“ഭൂമി ദിവസേന ഓടുന്നു എന്നു പറയുന്ന അഭിപ്രായം ദോഷത്വവും വ്യാജവും ഏറത്തൂട്ടും ഉള്ളതാകുന്നു എന്നു യേശുക്രിസ്തുവിന്റെ നാമത്തിലും തന്റെ വികാരിയായ മാർ പാപ്പായിൽ അധിവസിക്കുന്ന തിരുസഭ അധികാരപ്രകാരവും തീർച്ചപ്പെടുത്തുന്നു” എന്നു ഉറപ്പിച്ചു ഫാബ്രിക്കൊ, ഔഗുസ്തിൻ ഗലറൊ, ദെസിമെറിയൊ, അൻതോനിയൊ മുതലായ ഏഴു കർദ്ദിനാളന്മാരുടെയും ഈ വിധിയെ സ്ഥിരപ്പെടുത്തിയ ൮-ാം ഉർബാൻ പാപ്പായുടെയും അഭിപ്രായം അടങ്ങിയ പുസ്തകത്തെ നമ്മുടെ സവ്വത്രമിത്രലേഖകൻ എങ്ങിനെ വിശ്വസിക്കുന്നു എന്നു കേട്ടാൽകൊള്ളാം. അദ്ദേഹം അല്പംവിദ്യാഭ്യാസം ചെയ്തിട്ടുള്ള ആൾ ആണെങ്കിൽ മാറ്റോൻകീഴ ഭൂമി ഓടുകയാണന്നു വിശ്വസിക്കാതിരിക്കയില്ല. ഇതുപോലെ മിശിഹായുടെ സ്ഥാനാപത്യാവകാശം പിണ പറഞ്ഞുംകൊണ്ടു ഉറപ്പിച്ചിരിക്കുന്ന പാപ്പാമാരുടെയും കത്തനാളന്മാരുടെയും സവ്വത്രവിഷ്ടപങ്ങളിൽ ഒന്നൊന്നുകൂടാതെ ദണ്ഡനാസ്ഥലത്തെക്കുറിച്ചുള്ള വിധികളും വിചാരിക്കാൻ പാടില്ലാത്തതുകൊണ്ടു ഇവരുടെ ശിഷ്യന്മാരായ കത്തനാളന്മാരുടെ പുസ്തകങ്ങളെ വേദപുസ്തകത്തിനു മേലായി വിശ്വസിപ്പാൻ ഞങ്ങൾ ഇപ്പോ തയ്യാറില്ല.

പിന്നെയും നമ്മുടെ സവ്വ്രു ലേഖകൻ മാർ അൽവാറീസ മെത്രാപ്പോലീത്താ അവർകളെ വേഷധാരി എന്നും മറ്റും പറഞ്ഞു ആക്ഷേപിച്ചിരിക്കുന്നു. മൂന്നും നാലും പെണ്ണുകെട്ടിയിട്ടു ജീവപര്യന്തം തടവുകാരായി സുറിയാനി സഭയാൽ വിധിക്കപ്പെട്ട ഒരു സുറിയാനി പട്ടക്കാരനെ പണത്തിനുവേണ്ടി റോമ്മായിൽ വന്നാൽ പുതിയ കൈവെപ്പോ ക്രൂദാശയൊ കൂടാതെ പൂർണ്ണ പട്ടക്കാരനായി കൈക്കൊള്ളുന്നതിനു റോമ്മാസഭയ്ക്കു വിരോധമില്ലന്നു ഈ അടുത്തകാലത്തു ലക്ഷ്യങ്ങൾ കണ്ടിട്ടുണ്ടു. അങ്ങിനെയുള്ളവരെ സംബന്ധിച്ചിടത്തോളം സുറിയാനി സഭയിലെ കൈവെപ്പു വാസ്തവവും മാർ അൽവാറീസിനെ സംബന്ധിച്ചിടത്തോളം സുറിയാനി കൈവെപ്പു വേഷധാരണയും ആണെന്നു പറയുന്ന യുക്തി ൧൯-ാം നൂറ്റാണ്ടിൽ ജനിച്ചവർക്കു മനസ്സിലാകാത്ത അഗാധജ്ഞാനമായിരിക്കാം.

ഏറെ പറയുന്നില്ല. ഈ വിദ്വാന്റെ ഓരോ വാചകങ്ങളെ കുത്തിക്കുറിപ്പാൻ തുടങ്ങിയാൽ ഓരോ പെയിജ് വേണ്ടിവരും. അറിവിനുവേണ്ടിമാത്രം ഇത്രയുംപറഞ്ഞു നിർത്തുന്നു.

## വിവാഹം. (തുടച്ച)

൧൦. ദാവീദു തന്റെ ശുദ്ധതയെ ദൈവത്തിൽ കരുതിയവൻ എന്നു കാണുന്നു. ൨ ശമു ൨൦. ൩. ദാവീദു യെറുശലേമിലുള്ള തന്റെ ഭവനത്തിലേക്കുവന്നു. രാജാവു ഭവനത്തെ സൂക്ഷിപ്പാനായി പാർപ്പിച്ചിരുന്ന പത്തു വെപ്പാട്ടികളെയും എടുത്തു അവരെ ഒരു കാവല്പുരയിലാക്കി പോഷിപ്പിച്ചു. എങ്കിലും അവരുടെ അടുക്കൽ പ്രവേശിച്ചില്ല. അവർ മരണനാൾവരെയും വിധവകളായി പാർത്തുകൊണ്ടു അടയ്ക്കപ്പെട്ടു. ഒരുവൻ കശീശാ ആകുന്നതിനുമുമ്പു വിവാഹം ചെയ്യുന്നതു നല്ലതെന്നും കശീശാ ആയാൽ പിന്നെ പുത്രിമാരെ വിവാഹം ചെയ്യുന്നവിധം ആയിരിക്കുമെന്നും ഭക്തന്മാർ നിദാനിക്കുന്നു. എന്നാൽ ഒരു പരസ്ത്രീയെയൊ ദുഷ്കീർത്തി ഏതുതരത്തിലും ഇരിക്കുന്നൊരയോഗ്യയായ ഒരു സ്ത്രീയെയൊ ഒരു കശീശാ കെട്ടാമെങ്കിൽ ദാവീദുപുണ്യവാളൻ ഈ വെപ്പാട്ടികളെ കാവല്പുരയിൽ സൂക്ഷിപ്പാനും അടയ്ക്കപ്പെടുവാനും സംഗതിയില്ല. ശുദ്ധതയ്ക്കു കാലഭേദവും നേരഭേദവും ദേശഭേദവും മതഭേദവും വന്നുകൂടാ. അവർക്കു കിട്ടുന്ന അനുഗ്രഹം “വെള്ളംപോലെ അസ്ഥിരമുള്ളവനേ നീ ശ്രേഷ്ഠപ്പെടുകയില്ലന്നു” രൂബേന്നു കിട്ടിയതിന്മണ്ണമെ വരികയുള്ളു.

൨. ദാവീദു തന്റെ അകൃത്യത്തിനു മാപ്പു ലഭിച്ചവൻ എന്നുകാണുന്നു. ൨ ശമു ൧൨. ൧൩. അപ്പോൾ ദാവീദു നാഥാനോടു ഞാൻ കർത്താവിനു വിരോധമായി പാപം ചെയ്തിരിക്കുന്നു, നാഥാൻ ദാവീദിനോടു

കൎത്താവു തന്നെ നിന്റെ പാപത്തെ നീക്കിയിരിക്കുന്നു, നീ മരിക്കയില്ല. ഒരു കുറ്റവാളി താന്റെ പ്രവൃത്തി കുറ്റകരമെന്ന ബോദ്ധ്യം വന്നാൽ പിന്നെ അതിനെ സമ്മതിക്കയും ഏറ്റുപറകയും മാപ്പു ലഭിക്കയും അത്രെ വേണ്ടതു. ഇതു വാസ്തവഭക്തന്നെ കഴികയുള്ളു. വേശ്യാമകനും പുതിയനിയമത്തിന്റെ പുരോഹിതപ്രവൃത്തി ചെയ്യാം എന്നു സമയോചിതയുക്തി പറയുന്നതു ദുഃഖകാരന്റെ ചിരിയത്രെ.

൩. ദാവീദു ശിക്ഷ എമ്പാടി സഹിച്ചവനും പിന്മാറാതിരുന്നവനും അതുമൂലം ദൈവസന്തോഷം അനുഭവിച്ചവനും എന്നു കാണുന്നു. അബ്ശലോം ഓടിച്ചപ്പോൾ ഓടി, മണ്ണുവാരിയിട്ടവനെ സഹിച്ചു. സങ്കീ. ൫൧. ൮. നീ ഒടിച്ചിട്ടുള്ള അസ്ഥികൾ ആനന്ദിപ്പാൻ തക്കവണ്ണം നിന്റെ സന്തോഷവും ആനന്ദവും എന്നെ കേൾപ്പിക്കേണമെ. ഏലിമകളായ ഹൊപ്നിയും പിനഹാസ്സും ഈ ഭാഗം അത്ര അംഗീകരിപ്പാൻ മനസ്സോടുകൂടുള്ളവരായിരിക്കയില്ല. ബലിപീഠത്തിനടുത്തു വരികയും ബലിപീഠം അശുദ്ധമാക്കുകയും അറിവില്ലാത്ത ജനത്തെ തെറ്റിക്കയും ചെയ്യുന്നതെ

൪. ദാവീദു അനുഭവിച്ച ശിക്ഷ ഒരു ശുദ്ധീകരണം എന്നു വിചാരിക്കാം. ഈ വക വിശേഷവിധിയോടു ശിക്ഷിച്ചും ശുദ്ധീകരിച്ചും വച്ചനന്തരം ദാവീദു ദൈവത്തിനു ഒരു പള്ളി പണിവാൻ നേൎന്നു കേണപേക്ഷിച്ചു. ദൈവത്തിന്നു ഒരു പള്ളി പണിയിപ്പാൻ ദാവീദു അയോഗ്യനെന്നു ദൈവം നിശ്ചയിച്ചതല്ലാതെ പൊതുവരുത്തമായിട്ടെങ്കിലും സമ്മതിച്ചില്ല. ദാവീദു രക്തം ചിന്തിച്ച മനുഷ്യനെന്നാണ ആക്ഷേപം. യുദ്ധമനുഷ്യൻ യുദ്ധത്തിൽ കുല ചെയ്യുന്നതിനെ ദോഷമായി കണക്കിട്ടതുകൊണ്ടല്ല, കുറ്റമില്ലാത്ത പുരുഷൻ ഉറിയായെ കൊന്നതത്രെ ദാവീദിനെ അയോഗ്യമാക്കിയതു. കുറ്റവാളിയെ കുറ്റമില്ലാത്തവനായി ഒരിക്കലും കൎത്താവു വിചാരിക്കയില്ല. ഞാൻ മഷിയും തൂവലും കൊണ്ടു രണ്ടക്ഷരം എഴുതിട്ടെയുള്ളു യോയാബാണ ചെയ്തതു എന്നു ദാവീദു പറയുന്നതെന്തിനു. ദൈവത്തിന്റെ പട്ടക്കാരൻ ദോഷത്തിന്റെ സകല ഛായയിൽനിന്നു കൂടെയും ഒഴിഞ്ഞിരിക്കേണമെന്നു പൌലൊസ കല്പിക്കുന്നു. ൧ തെസ്സ ൫. ൨൨. ദാവീദുപുണ്യവാളൻ പള്ളിപണിയിപ്പാൻ അയോഗ്യനെങ്കിൽ പുനർവിവാഹം എന്നല്ല, ദുഷ്കീൎത്തിവിവാഹം, പട്ടപകലല്ല അൎദ്ധരാത്രിയിൽ, മേല്പട്ടവരുടെ അനുവാദത്തോടല്ലാ സേച്ഛയിൽ ഒരു പുനൎവിവാഹം നടത്തിയതിനെ അംഗീകരിക്കുന്ന കൂട്ടം ഏങ്ങിനെയുള്ളവരാണ.

൫. മനുഷ്യൻ ചെയ്യുന്ന എല്ലാ പാപവും ശരീരത്തിനു പുറത്താകുന്നു. വേശ്യാദോഷം ചെയ്യുന്നവൻ സ്വന്തശരീരത്തിനുനേരെ പാപം ചെയ്യുന്നു, ൧ കൊ ൬. ൧൮. ചതിയാ ചെയ്യുന്ന ഒരു വിവാഹം അംഗീകരിക്കതക്കതെങ്കിൽ എസ്രാ ഇത്ര ബിംബിച്ചു കഴിച്ചതെന്തിനു? എസ്രാ ൯. ൩. ഞാൻ ഈ വൎത്തമാനം കേട്ടപ്പോൾ എന്റെ വസ്ത്രത്തെയും സാല്വയെയും കീറി എന്റെ തലയിലും താടിയിലുമുള്ള രോമം പറിച്ചുകളഞ്ഞു വിഷാദത്തോടിരുന്നിരുന്നു. ദൈവത്തിന്റെ തിരുവ

ചനത്തിങ്കൽ വിറയ്ക്കുന്നവർ ഉണ്ടെങ്കിൽ അവർ ഇതിങ്കൽ ഉണരുകയൊ വിവേകത്തോടു നടക്കയൊ ചെയ്യട്ടെ. പലരും മനസ്സിൽ പിടിപെട്ടിട്ടും ദൂരെമാറിയും ഒഴിഞ്ഞും തിരിഞ്ഞും അറെച്ചും ഇളിച്ചും ബലിപീഠത്തുങ്കൽ കയററി ഇറക്കുന്നതിൻെറയും കിരിടാധിപതിയാക്കി അകമെ മാനമില്ലാതെ പുറമെ മാനിക്കുന്നതിൻെറയും അൎത്ഥം എന്തായിരിക്കും.

൩. യൌസെപ്പ പുണ്യവാളൻ വെളിപാടുണ്ടായനന്തരം കന്ന്യാസ്ത്രീഅമ്മയോടുകൂടെ താമസിച്ചതു എത്രയൊ ശുദ്ധതയിലാണ. ദൈവഭയമെ ശുദ്ധതയെ പിന്തുടരുകയുള്ളു- പത്രൊസ മുതലായവർ വിശുദ്ധ റൂഹായെ പ്രാപിച്ചനന്തരം സഹോദരിമാരെപ്പോലെ ഭാൎയ്യമാരെ അവർ കൂട്ടികൊണ്ടു സഞ്ചരിച്ചു എന്നു ചില ഭക്തന്മാർ ചരിത്രം കാണിക്കുന്നതു പുതിയ നിയമത്തിൻെറ ശുശ്രൂഷക്കാൎക്കു മാററു കുറപ്പാനായിട്ടാണൊ. അകമെ ദൈവഭയമുണ്ടെങ്കിലെ പുറമെ അതിനെ പാലിപ്പാൻ ശെഷിയാകയുള്ളു. ഇരുപത്താം മാസത്തിൽ ചില സ്ത്രീകൾ പ്രസവിപ്പാറുണ്ടു. അങ്ങിനെ പ്രസവിച്ചുണ്ടാകുന്നകുട്ടികൾക്കു പിതാവിനെ വിവരിപ്പാൻ വിധവയായിരിക്കെ പ്രയാസം നേരിടും. അതിനാൽ വിധവയെ വിവാഹം കഴികരുതെന്നു മോശെക പ്രമാണം വിരൊധിച്ചതാണെന്നു പരിഹാരം പറയുന്നതു എത്രയൊ കഷ്ടമാണ. പന്നിക്കു ചേറും ചെളിയും ഉരുളുന്നതിനു പരമാനന്ദമാണ. ആട്ടിൻ കുട്ടിക്കു ഈ ചെറും ചെളിയും പരമ വിരൊധവുമത്രെ.

൪- ഈ പുനൎവിവാഹാനന്തരം ഏതാനും ഇളംപ്രായ പട്ടക്കാർ നൊമ്പു വെടിഞ്ഞും ഭക്ഷണപാനം മൃഷ്ടാന്നമായി കഴിച്ചും ശുദ്ധമാന കുൎബ്ബാന കൈക്കൊണ്ടു യൊഗ്യന്മാരായി നടക്കുന്നുണ്ടു- പുനൎവിവാഹപ്പട്ടക്കാർ അതിർകടന്നു കുൎബ്ബാന തുടങ്ങിയപ്പൊൾ കൊള്ളുകാരും നൊമ്പും വ്രതങ്ങളും അഴിയെണ്ടതു ആവശ്യഭാഗം തന്നെ- വെദത്തിൽ അനെക മൎമ്മോപദേശങ്ങളുണ്ടു- എശായാ ൪- ൧- ആ ദിവസത്തിൽ ഏഴുസ്ത്രീകൾ ഒരു പുരുഷനെപിടിച്ചു ഞങ്ങൾ ഞങ്ങളുടെ ആഹാരത്തെ തന്നെ ഭക്ഷിച്ചു ഞങ്ങളുടെ വസ്ത്രത്തെതന്നെ ധരിച്ചുകൊള്ളും- ഞങ്ങളുടെ നിന്ദയെ നീക്കികളവാനായി നിൻെറനാമം ഞങ്ങളുടെമെൽവിളിക്കപ്പെടുക മാത്രം വേണം എന്നു എഴുതികാണുന്നു- ഈപുരുഷൻ മിശിഹാതമ്പുരാനും ഏഴുസ്ത്രീകൾ ഏഴു സഭകളുമെന്നു കാണുന്നു- ഏഴു സഭകളിലെയും കല്പനയും പ്രമാണങ്ങളും ലംഘിച്ചും വ്രതമഴിഞ്ഞും നടക്കുന്നവരോടു ഈ വേദവാക്യം എത്രയൊ ചേരുന്നു- ഇവരെ കൎത്താവു വൃഥാവിടുകയില്ല- നാഹും ൩- ൫- നിൻെറ വസ്ത്രത്തിൻെറ വക്കുകളെ നിൻെറ മുഖം വരെക്കും ഞാൻ വലിച്ചെടുത്തു ജാതികൾക്കു നിൻെറ നഗ്നതയെയും രാജ്യങ്ങൾക്കു നിൻെറ ലജ്ജയെയും കാണിക്കും എന്നു കൎത്താവു കല്പിച്ചിരിക്കുന്നതു നിവൃത്തിപ്പാൻ തനിക്കു കഴിയും.

൫. ചില ചില സഭകളിൽ കാണുന്ന ക്രമക്കേടുകൾ തന്നെയും ചില മൎമ്മോപദേശങ്ങളാണ. ഒരു ദീൎഘദൎശി ഒരു വേശ്യയോടു ചേരുവാൻ ദൈവം കല്പിച്ചു. എന്നാൽ ഈകാലത്തെ ഈവിവാഹം കല്പനലംഘനമെങ്കിലും അതിലെ പ്രഥമ കുട്ടി "ലൊറൂഹമ്മൊ" എന്നു നാമധേ

യത്തിൽ കാണുന്നതിനാൽ ആ വാക്കിന്റെ അൎത്ഥം ദയയില്ലായ്ക എന്നായിരിക്കുന്നു. അതു ഈ ജനത്തോടു ചേരുകയും അതിനെ ചൂണ്ടികാണിക്കയും ചെയ്യുന്നതായിരിക്കയാൽ ഈ ക്രമക്കേടുകളെ പിന്തുടരുന്ന ജനമായുള്ളോരെ! നന്നായി നടപ്പാൻ വിരഞ്ഞോടുവിൻ. ദൈവത്തെക്കാൾ മനുഷ്യമുഖം നോക്കുന്നവരെ ദൈവം തന്നെ നിങ്ങളെ ക്രമത്തിലാക്കട്ടെ. "ലോറുഹമ്മാ" എന്നുള്ള പെരു മാഞ്ഞുപൊകാതിരിക്കട്ടെ.

൯. ഒരു തീവണ്ടി ജീവനക്കാരൻ സാല്ല്യ തന്റെ ജോലി നൊക്കുന്ന ദിവസത്തിൽ തീവണ്ടിആപ്പീസിനരികെയുള്ള പാപ്പിടത്തു കാപ്പികുടിപ്പാൻ ആവശ്യപ്പെട്ടിട്ടു തന്റെ ആടിനെ കറപ്പാൻ തുടങ്ങി. മദാമ്മ എവിടെയൊ പൊയിരുന്നതിനാൽ മദാമ്മ കറന്നു ശീലിച്ച ആടാക കൊണ്ടു അതിനെ ഭൊഷൻ കളിപ്പിപ്പാൻ മദാമ്മയുടെ ഉടുപ്പു ധരിച്ചു കൊണ്ടു സാല്ല്യ ആടിനെ കറന്നിരിക്കുമ്പൊൾ വണ്ടിനിക്കുവാനുമണിയടിതുടങ്ങുന്നതുകെട്ടു ഉടുപ്പൂരിയിടുന്നതു താമസമെന്നുകരുതി ആ ഉടുപ്പൊടെ സാല്ല്യ തീവണ്ടികയറി എന്നു കെട്ടിട്ടുണ്ടു. ഈ പുനൎവിവാഹം ഈ സൂത്രത്തിലിരിക്കുന്നു. ഈ വേഷം ഏതായാലും മാറുന്നതുനല്ലതാകുന്നു.

എന്റെ സംഭാഷണം ആരെയെല്ലാം വെറുപ്പിക്കയൊ ഇടച്ചുവരുത്തുകയൊ ചെയ്തിട്ടുണ്ടോ അവർ ക്ഷമിക്കണം. മനസ്സില്ലെങ്കിൽ ക്ഷമിക്കേണ്ടാ. പരമാൎത്ഥം പറഞ്ഞതാണെങ്കിൽ ശ്രദ്ധിക്കണം. അല്ലെങ്കിൽ ഉപേക്ഷിക്കണം. എന്നാൽ ദൈവവും ശുദ്ധമാനപള്ളിയും വിശ്വാസിക്കു പിതാവും മാതാവുമാണ. പിതാവിന്റെ കല്പനയെ ലംഘിക്കുന്നആശ മാതാവിന്റെ പ്രമാണം വാസ്തവമാകയില്ലാത്തതു കൊണ്ടു ആ ഭാഗം വിട്ടിരിക്കുന്നു. "അവർ കെൾക്കുമെങ്കിലും കെൾക്കയില്ലെങ്കിലും പറക" എന്നുള്ള നിയമമനുസരിച്ചു ഇത്രയും പറഞ്ഞിട്ടുള്ളതാണ. ഇതിലെ കുറവു ബൊദ്ധ്യം വരുത്തിയാൽ സമ്മതിക്കാം. പറവാൻ കൊതി തൊന്നിയതുകൊണ്ടു ഇത്രയും പറഞ്ഞതല്ലന്നറിവിൻ. [illegible]

---

ഒരാഗ്രഹം

ഭാഗ്യശ്രീ ബഹുമാനപ്പെട്ട ഇടവകപത്രാധിപരവർകൾക്കുവന്ദനം. തന്റെ സുജനങ്ങളെ കാത്തുരക്ഷിക്കാൻ നാനാ വിധമുള്ള മഹത്തുക്കളെ ആക്കിവെച്ച നമ്മുടെ പിതാക്കളായ തിരുമനസ്സുകൾക്ക നിരന്തരം മംഗലം ഭവിക്കട്ടെ- ഇത അങ്ങെ പത്രത്തിന്റെ ഏതുഭാഗത്തെങ്കിലും ചേൎത്തു പ്രസിദ്ധം ചെയ്യണമെന്നു ആദരപൂൎവ്വം അപെക്ഷിച്ചുകൊള്ളുന്നു-

വേദം എഴുതിയ പിതൃസഭതന്നെ അതിനു അൎത്ഥവുംകൂടി വ്യാഖ്യാനിച്ചിട്ടുണ്ടു- വെദവാക്യങ്ങളെ അനൎത്ഥത്തിൽ കൊണ്ടുപൊയി നശിക്കാതെയിരിക്കുന്നതിലെക്കാണു. അനൎത്ഥമൊ ദുരൎത്ഥമൊ ജനിപ്പിക്കുന്ന എന്നു സഭപെരുപ്പംകൊണ്ടു സ്പഷ്ടം-

നാംയിടെ രക്ഷിക്കപ്പെട്ടവരും മുൻപെ രക്ഷിക്കപ്പെടാതിരുന്നവരും കൂടി ഒരു സംവ്വാദംപൊലെ നടത്തിയതിനെകേട്ടതിൽ ഒരാശ്ചൎയ്യം പൊലെ തൊന്നേണ്ടി വന്നു- എന്താണ- നവീകരണത്തിൽനിന്നു കു

ളുമ്പു ഡെവീഡിനാലും രക്ഷിക്കപ്പെട്ടു എന്നുവിശ്വസിക്കുന്ന ഒരുകൂട്ടം ക്രിസ്ത്യാനികൾ ഉണ്ടെന്നു നമ്മുടെ രാജ്യത്തു അറിയാത്തവർ ദുർല്ലഭമെത്രെ- രക്ഷിക്കപ്പെട്ടു എന്നു വിശ്വസിച്ചുംകൊണ്ടു വാദിക്കുന്ന ഭാവനയിൽത്തന്നെ താനൊരു ക്രിസ്ത്യാനിയാണെന്നു കാണിക്കുന്ന വെദവാക്യങ്ങൾ ദൈവകല്പനയാണെന്നും കൂടി പറയാറുണ്ടു- ൧ാം ഭാഗം രക്ഷിക്കപ്പെട്ടുപൊയി എന്നും പാപം ചെയ്യുന്നില്ലെന്നും കാണിക്കുന്ന വെദവാക്യങ്ങൾ ൧ യൊഹ ൩: ൯ ടി പുസ്തകം ൫: ൧൮-ം (൨ാം ഭാഗം രക്ഷിക്കപ്പെട്ടുമെന്നും പാപംചെയ്യുപൊകുന്നു എന്നും കാണിക്കുന്ന വെദവാക്യങ്ങൾ ൧ യൊഹ ൧: ൮. ൧൦- ടി പുസ്തകം ൨: ൧- ൨- ഒന്നാം ഭാഗത്തിലെ വെദവാക്യങ്ങൾ വായിച്ചു താൻരക്ഷിക്കപ്പെട്ട ആളുതന്നെയെന്നു നടിക്കുമ്പൊൾ രണ്ടാംഭാഗത്തിലെ വെദവാക്യങ്ങൾ രക്ഷിക്കപ്പെട്ടും എന്ന ആ ആൾവായിച്ചു- അപ്പൊൾ ഒന്നാംഭാഗക്കാരന്റെ രക്ഷിക്കപ്പെട്ട മുഖഭാവം കുറച്ചുമാറി- രണ്ടാംഭാഗത്തെ വെദവാക്യങ്ങൾ തെറ്റെന്നൊ ആയതു ദൈവകല്പനയല്ലെന്നൊ മറ്റൊ പറഞ്ഞുകളയുമെന്നു തൊന്നിപ്പൊയി- എങ്കിലും വെളിയിൽവന്നില്ലാ- ഒന്നാംഭാഗം വാദിക്കുന്നആളും നവീകരണക്കാരു തന്നെ. ഒന്നാം ഭാഗത്തിലെ വെദവാക്യങ്ങളെ കൊണ്ടു രണ്ടാം ഭാഗക്കാരനു: രണ്ടാം ഭാഗത്തിലെ വെദവാക്യങ്ങളെ കൊണ്ടു ഒന്നാം ഭാഗക്കാരനും പരസ്പരം തട്ടുകെടു ഉണ്ടായ്യായി കണ്ടു- രണ്ടുഭാഗക്കാരുംകാണിക്കുന്നവെദവാക്യങ്ങളും ദൈവകല്പനയാണെ[illegible] ആയതു പരാപരവിരുദ്ധങ്ങളായി വരികയില്ലെന്നു മാത്രമെങ്കിലും അതിലാരും പറകപൊലും ഉണ്ടായില്ലാ- പിന്നെ ആയികൊള്ളാമെന്നായിരിക്കാം- എന്നാൽ രക്ഷിക്കപ്പെട്ടുഎന്നും പാപംചെയ്യുന്നില്ലെന്നും ആധാരമാകുന്ന ഒന്നാം ഭാഗത്തിലെ വാക്യങ്ങളും രക്ഷിക്കപ്പെട്ടുമെന്നും പാപം ചെയ്യുപൊകുന്നു എന്നും ആധാരമാകുന്ന രണ്ടാംഭാഗത്തിലെ വാക്യങ്ങളുമായ ഈ ആറു വാക്യങ്ങളും സാക്ഷാൽ ദൈവകല്പനയാണെന്നു ഇതിൽ ആരെങ്കിലും അറികയും വിശ്വസിക്കയും ചെയ്യുന്നവരുണ്ടെങ്കിൽ ടി- വാക്യങ്ങളെ വിരുദ്ധപ്പെടുത്താതെ വെദന്യായപ്രകാരം യൊജിപ്പിച്ചു രെഖാമൂലമൊ ഒരു പ്രസംഗംമൂലമൊ കാണുകയൊ കെൾക്കയൊ ചെയ്താൽ എല്ലാവൎക്കും ഉപകാരമായിരുന്നു- എന്നാൽ രക്ഷിക്കപ്പെട്ടവൎക്കു കഴിയാതെവരുന്ന പക്ഷം അതിലെ രക്ഷിക്കപ്പെട്ടുമെന്നുള്ള ആളുകൾക്കും ആകാവുന്നതാണല്ലൊ- എന്നാൽ ഡെവീഡൊതന്റെ പ്രധാന ശിഷ്യന്മാരൊ ഇതിലെക്കുഒരുങ്ങിയെങ്കിൽ ന്യായവും വെടിപ്പുമായിരിക്കും- ടി വെദവാക്യങ്ങളെ സംയൊജിപ്പിക്കണമെന്നുള്ള എന്റെ ആഗ്രഹംഎന്താണ- ൧ യൊഹ- ൩: ൯. ൫: ൧൮ കൊണ്ടും ക്രിസ്ത്യാനികൾ പാപം ചെയ്യുന്നില്ലെന്നും .... ടി പുസ്തകം ൧: ൮- ൧൦ ൨: ൧- ൨- കൊണ്ടും പാപം ചെയ്യുന്നു എന്നും വരുന്നു- കൎത്താവിന്റെ മദ്ധ്യസ്ഥതയും ആവശ്യപ്പെട്ടിരിക്കുന്നു- വെദം മ്ശിഹാതമ്പുരാൻ ശ്ലീഹന്മാരെകൊണ്ടു എഴുതിച്ചതാണെന്നും പൊതുവിൽ വിശ്വസിക്കുന്നു. ഇതുകളെകൊണ്ടെത്രെ ടി വാക്യങ്ങളെ എകയൊജിപ്പിൽ കാണിക്കണമെന്നു ആഗ്രഹിക്കേണ്ടിവന്നതു-

ശ്രായിത്തണ്ടാൻ.

## സൂചനകൾ.

പെൺപള്ളിക്കൂടം—സ്ത്രീകളുടെ ഉൽകൃഷ്ട വിദ്യാഭ്യാസത്തിനുവേണ്ടി സുറിയാനി സമുദായംവകയായി ഒരു പെൺപള്ളിക്കൂടം സ്ഥാപിക്കുവാൻ നിശ്ചയം ചെയ്തിരിക്കുന്നു. പണിക്കുവേണ്ട കല്ലു ശേഖരിച്ചുതുടങ്ങിയിരിക്കുന്നു. ഇതിലേക്കു മുതൽ പരജനസഹായം മാത്രമാകയാൽ എല്ലാവരുടെയും ഔദാര്യം ഉണ്ടാകുവാൻ ആവശ്യമാണ. ഇതിനക്കുറിച്ചു അടുത്തപത്രത്തിൽ വിസ്താരമായി എഴുതുന്നതാണ്.

❖ ❖ ❖

മാർ ദീവന്നാസ്യോസ് സിമ്മനാരി—൭൫-ായവഷത്തിലെ പരീക്ഷാവിജയികൾക്കു സമ്മാനദാനം കൊടുക്കുവാൻ ഈ മാസം ൩൧-ാനു- ഒരു മഹായോഗം കൂടിയിരുന്നു. പരപ്പനാട്ടു രാമവൎമ്മതമ്പുരാൻ അവൎകൾ അഗ്രാസനാധിപത്യം വഹിച്ചു. പെഷ്കാർ തുടങ്ങി സ്ഥലത്തെ ഉദ്യോഗസ്ഥന്മാർ വക്കീലന്മാർ വൈദികന്മാർ വാദ്ധ്യന്മാർ മുതലായി ൨൦൦൦ൽ കുറയാതെ ജനം കൂടിയിരുന്നു. അഗ്രാസനരുടെ വകയായി ൧൧. രൂപായുടെയും സ്ഥലം മാറിപ്പോയ ദിവാൻ പെഷ്കാർ രാജാ രാമരായർ, ശ്രീ, നാരായണൻ തമ്പി, കാഞ്ഞിരപ്പള്ളി മജിസ്ട്രേട്ട, പറൂശീസ അപ്പാത്തിക്കരി, സി. ചെറിയാൻ, എൻ. എം. ചെറിയാൻ മുതലായി പല മഹാന്മാരുടെയും ദ്രവ്യസഹായം ഉണ്ടായതുകൊണ്ടു സമ്മാനങ്ങൾ സാധാരണയിൽ അധികം ഉണ്ടായിരുന്നു.

❖ ❖ ❖

പരമാൎത്ഥികളുടെ സ്വഭാവം നോക്കുക—കഴിഞ്ഞ പത്രികയിൽ റെവറണ്ട് റിച്ചാഡ് സായ്പു അവൎകളുടെ പ്രസംഗങ്ങളെ കുറിച്ചു പ്രസിദ്ധപ്പെടുത്തിയിരുന്ന ക്രിത്തിപ്പിനെ സമ്മരിച്ചു അദ്ദേഹം ഇപ്രകാരം ഞങ്ങൾക്കു എഴുതിയിരിക്കുന്നു. "എന്റെ എഴുത്തുകളിലെ തെറ്റുകൾ ഇങ്ങോട്ടു കാണിച്ചുതന്നതിനാൽ ഞാൻ പത്രാധിപരോടു വളരെ നന്ദിപറയുന്നു. വരുന്ന ഡയോസിസൻ റക്കോഡിൽ അവയെ തിരുത്തികൊള്ളും എന്നു പിൻവരുന്ന ഇടവകപത്രിക ലക്കത്തിൽ അറിയിച്ചാൽ കൊള്ളാം". ഒരു നിഷേധകാരൻ ആയിരുന്നെങ്കിൽ എത്ര അബദ്ധങ്ങൾ പറഞ്ഞാലും അതിനെ താങ്ങിപ്പറവാൻ ശ്രമിച്ചേനെ. ഇതാണ ഉത്തമന്മാരുടെ സ്വഭാവം. സായ്പു അവൎകൾക്കു ഞങ്ങളും വളരെ നന്ദിപറയുന്നു.

❖ ❖ ❖

കുന്നംകുളം അഭിവൃദ്ധിനി സംഘംവക സ്കൂൾ—ഈ സംഘംവകയായി ഒരു ആൺപള്ളിക്കൂടവും പെൺപള്ളിക്കൂടവും നടത്തി വരുന്നതിന്റെ ശമ്പളച്ചിലവിലേക്കു രാ. രാ. പനയ്ക്കൽ അയ്പ്പൂരു അവൎകൾ മാസം ൫ രൂപാവീതം കൊടുത്തുവരുന്നതിനുപുറമെ ടി- സ്കൂളിന്റെ നടത്തക്കായി നൂറു നൂറുരൂപായുടെ ഓരോരൂപാ പലിശ ഈ മാസം ൧-ാനു- മുതൽക്കു കൊടുക്കാമെന്നു കിടങ്ങന ഇട്ടിക്കുരുമാത്തു അവൎകളും പുലിക്കോട്ടിൽ വറിയതു കാക്കുണ്ണി അവൎകളും സമ്മതിച്ചിരിക്കുന്നു. കുന്നംകുളം സുറിയാനിക്കാരുടെ ഇടയിൽ പുത്രസന്താനം ഇല്ലാത്ത അനേകം സ്ത്രീപുരുഷന്മാർ ഉള്ളതായി ഞങ്ങൾ അറിഞ്ഞിട്ടുണ്ടു. അങ്ങിനെയുള്ളവർ പ്രത്യേകിച്ചു ദൈവപുത്രന്മാരായ കുട്ടികളിൽ തങ്ങളുടെ ഓൎമ്മയെനിലനിൎത്തുവാൻ ഈ വിധമുള്ള ദാനങ്ങളെ ചെയ്യുന്നതായാൽ ലൌകികവും ആത്മീകവുമായ നന്മയ്ക്കു വഴിയാണെന്നു ഓൎത്തു മേല്പറഞ്ഞ ധൎമ്മബുദ്ധികളെ കണ്ടുപഠിക്കുവാൻ ഞങ്ങൾ ആലോചന പറഞ്ഞുകൊള്ളുന്നു.



## പട്ടക്കാൎക്കു "പഠിപ്പില്ലായ്മ" യാലുള്ള ദോഷവും തന്നിവാരണോപായവും (അവസാനം)

(൧൪൪-ാം പുറത്തു അവസാനിച്ചതിശേഷം)

"സ്വൎഗ്ഗങ്ങളുടെ ദൈവമായവൻ ഞങ്ങൾക്കു സാധിക്കും. അതുകൊണ്ടു അവന്റെ ഭൃത്യന്മാരായ ഞങ്ങൾ എഴുന്നേറ്റു പണിയും" എന്നുള്ള നിശ്ചയത്തോടുകൂടി ചെയ്യപ്പെടുന്ന പ്രവൃത്തികളൊന്നും പാഴിലാകയില്ല. ജീവനുള്ള ദൈവത്തിൽ പൂൎണ്ണമായി വിശ്വസിച്ചുകൊണ്ടു ദൈവേഷ്ടാനുസരണമായി പ്രവൃത്തിക്കുന്നപക്ഷം അങ്ങിനെ പ്രവൃത്തിക്കുന്നവരെയും ആ പ്രവൃത്തിയേയും സകല നല്ല ആലോചനയുടെയും കാരണഭൂതനായ ദൈവം സംശയംകൂടാതെ അനുഗ്രഹിക്കും. പ്രവൃത്തികളിൽ ജയ

പ്രാപിക്കാതിരിക്കുന്നുണ്ടെങ്കിൽ ആയതു ദൈവത്തിന്റെ സകല കല്പനകളേയും വേണ്ടുംവണ്ണം ആദരിക്കാതിരിക്കുന്നതിനാലാണെന്നറിയേണ്ടതാകുന്നു- ഞാൻ നിന്റെ സകല കല്പനകളെയും ആദരിക്കുമ്പോൾ ഞാൻ ലജ്ജിക്കപ്പെടുകയില്ല എന്നു ഒരു ഭക്തൻ പറഞ്ഞിട്ടുള്ളവിവരം ഓർക്കേണ്ടതിന്നു ഇതൊരു നല്ല അവസരംതന്നെ. "താവകീനശതെദ്ഭാരം പരമേശെ സമപ്പ്യ തമൈവശരണംഗച്ഛ കത്തവ്യം സകരിഷ്യതി,, എന്നുള്ളതു വളരെ സാരമായിട്ടുള്ളതാകുന്നു. "കണ്ടാലും യഹോവായുടെ കണ്ണുകൾ നീതിമാന്മാരുടെ മേൽ ഉണ്ടു; അവന്റെ ചെവികൾ അവരുടെ അപേക്ഷമേൽ തുറന്നിരിക്കയും ചെയ്യുന്നു". ശരീരാഭ്യാസം അല്പം ചിലതിന്നു പ്രയോജനമുള്ളതാകുന്നു, എന്നാൽ ദൈവഭക്തിയോ ഇപ്പൊഴത്തെ രാജ്യത്തിന്റെയും വരുവാനുള്ളതിന്റെയും വാഗ്ദത്തങ്ങളുള്ളതാകയാൽ സകലത്തിന്നും പ്രയോജനമുള്ളതാകുന്നു,, "യഹോവായെ ഭയപ്പെടുന്നവക്കു ഒരു നന്മയ്ക്കും കുറവില്ല". അതുകൊണ്ടു ഒന്നാമത ദൈവഭക്തിയും രണ്ടാമത ഭക്തിക്കടുത്ത പ്രവൃത്തിയുമാണ ആവശ്യമായിരിക്കുന്നതു എന്നു തെളിയുന്നു. കണ്ടതുപറഞ്ഞാൽ കലഹിക്കും എന്നു ഭക്തന്മാരെക്കുറിച്ചു പറവാൻ സംഗതിവരികയില്ലല്ലൊ.

പട്ടക്കാക്കു പഠിപ്പില്ലായ്കയാലുള്ള ദോഷവും അവയുടെ നിവൎത്തിമാൎഗ്ഗവും എന്തെല്ലാമാണെന്നു പറയേണ്ടുന്ന ഭാരംമാത്രമെ ഈ അവസരത്തിങ്കൽ എനിക്കുള്ളുവെന്നു ഞാൻ അറിയുന്നു. അതുകൊണ്ടു ആ ചുമതലയെ ഇവിടെ സാമാന്യമായി നിവൎത്തിച്ചിരിക്കുന്നു. ഈസംഗതിയെപ്പറ്റി ഇവിടെ ഇത്രയും പറഞ്ഞസ്ഥിതിക്കു ഇതിനോടു വളരെ സംബന്ധമുള്ള ഒരു സംഗതിയെക്കുറിച്ചു ഒന്നുംതന്നെ പ്രസ്താവിക്കാതിരുന്നതു അശേഷം ഭംഗിയായില്ലന്നു പറയുമ്പോൾ ആയതു എന്തെന്നു ചോദിക്കാതെ കഴികയില്ല. ഈ ചോദ്യത്തിനുത്തരമായി "ജനങ്ങൾ പട്ടക്കാരോടു പെരുമാറേണ്ട വിധത്തെക്കുറിച്ചുതന്നെ,, എന്നു പറയേണ്ടിവരും. അതുകൊണ്ടു ഇവിടെ തത്സംബന്ധമായി കുറഞ്ഞൊന്നു പ്രസ്താവിച്ചുകൊള്ളുന്നു.

പട്ടക്കാരെ സ്നേഹിക്കയും ബഹുമാനിക്കയും അനുസരിക്കയും സഭാസംബന്ധമായ കാൎയ്യാദികൾനടത്തുന്നതിൽസഹായിക്കയുംചെയ്യേണ്ടതുജനങ്ങളുടെ ചുമതലയാകുന്നു.

പട്ടക്കാർ വളരെ പഠിപ്പുള്ളവരല്ലന്നുകണ്ടാൽ കാൎയ്യാദികൾ ക്രമമായും യോഗ്യമായും നടക്കേണ്ടതിന്നു വെണ്ടുന്ന വിധത്തിലെല്ലാം പട്ടക്കാൎക്കു സഹായിക്കണം. സഭാസംബന്ധമായ കാൎയ്യത്തിൽ ജനങ്ങൾ കേവലം മാന്ദ്യസ്ഥ്യം അവലംബിച്ചുകൊണ്ടിരിക്കയല്ല വേണ്ടതു. അവരവരുടെ ശക്തിക്കു തക്കവണ്ണം ശ്രമിക്കണം. "ഗണം ഒന്നെങ്കിൽ ഗുണംപത്തു്,, എന്നൊരു ചൊല്ലുണ്ടല്ലൊ. ഒരിടവകയിലെ ജനങ്ങളെല്ലാം ഒരു ഭാഗമായും പട്ടക്കാരൻമാത്രം മറെറാരുഭാഗമായും നില്ക്കുക എന്നുവന്നാൽ "കിംനാളികെരഫലമാപ്യ കപിഃകരോതി,, എന്നുള്ള നിലയിൽ ആയിരിക്കും പട്ടക്കാരന്റെ സ്ഥിതി. തങ്ങളുടെ ഇടവക എല്ലാ അവസ്ഥകളിലും നന്നായിരിക്കണമെന്നുള്ള വിചാരം മുഖ്യമായി വേണ്ടതു, അതാതു ഇടവകയിലെ ജനങ്ങൾക്കാകുന്നു. ഈവിചാരമുള്ളവർ സഭാസംബന്ധമായ കാൎയ്യങ്ങൾ യോഗ്യമാംവണ്ണം നടത്തേണ്ടതിലേക്കായി പട്ടക്കാരെ സഹായിക്കാതിരിക്കയില്ല.

അറിവിലൊ കാൎയ്യപ്രാപ്തിയിലൊ മറെറാ പട്ടക്കാർ കുറവുള്ളവരായി കാണപ്പെട്ടാൽ ആ കുറവിനെ നീക്കേണ്ടതിന്നു ജനങ്ങൾ എല്ലാവരും കൂടി പ്രാൎത്ഥനയെ കേൾക്കുന്ന കൎത്താവിനോടു അപേക്ഷിക്കേണ്ടതും വിക്കനായ മോശയെക്കൊണ്ടു തന്റെ കാൎയ്യം നടത്തിച്ച ദൈവം ആ പ്രാൎത്ഥനയെ കേട്ടു വേണ്ടപോലെ പ്രവൃത്തിക്കുന്നതുമാകുന്നു. "നീതിമാന്റെ താല്പൎയ്യത്തോടുകൂടിയ പ്രാൎത്ഥന വളരെ സാധിക്കുന്നു" ഈ സംഗതിയെപ്പററി എല്ലാവരും പ്രത്യേകം ചിന്തിക്കണം.

ഒരു വലിയ ഭവനത്തിനു തീ പിടിച്ചാൽ തീ കെടുത്തുവാൻ കൂടുന്നവരിൽ ബലവാന്മാർ ഘനമുള്ള സാധനങ്ങളെയും ബലഹീനന്മാർ ഘനംകുറഞ്ഞ സാധനങ്ങളേയും എടുത്തു നീക്കുന്നതായി നാം കാണുന്നു. അപ്രകാരംതന്നെ നരകാഗ്നിക്കു ഇന്ധനങ്ങളെന്നപോലെയിരിക്കുന്ന ആത്മാക്കളെ രക്ഷിക്കേണ്ടുന്ന കാൎയ്യത്തിൽ ശക്തിക്കു തക്കവണ്ണം ക്രിസ്ത്യാനികളെല്ലാവരും സദാ പ്രവൃത്തിച്ചുകൊണ്ടിരിപ്പാനുള്ളതാകുന്നു. വൈദികമേലധികാരികളും പട്ടക്കാരും ജനങ്ങളുംകൂടി യോജിച്ചു ദൈവത്തിൽ പൂൎണ്ണമായി ആശ്രയിച്ചു യോഗ്യമാംവണ്ണം പ്രവൃത്തി നടത്തുന്നപക്ഷം "സമാധാനത്തിന്റെ പ്രഭു" പ്രസാദിക്കുന്നതും തന്നിമിത്തം കാൎയ്യമെല്ലാം ശുഭമായി ഭവിക്കുന്നതുമാകുന്നു.

താമരപ്പൂ

# നോട്ടീസ്.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു സ്റ്റാമ്പുമുദ്രയുംവച്ചു ശിപായി പുതുകാട്ടു ഉതുപ്പു കോരുള, കല്ലിശ്ശേരി തേവരുഴത്തിൽ ഇട്ടുണ്ണിത്തോമ്മാ, തുമ്പമൺ കുഴിയാലാത്തു ഗീവറുഗീസു മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കേണമെന്നു വീണ്ടും ഓർപ്പിക്കുന്നു. എല്ലാവരുടെയും വീടുതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നു അറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാർഗ്ഗമൊ തപാൽ മാർഗ്ഗമൊ സ്റ്റാമ്പായൊ മണിഓർഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

എന്നു മാനേജർ കറുകയിൽ വൎക്കി ഈപ്പൻ.

## പരസ്യം

### കോട്ടയം നെയിത്തു കച്ചവട കമ്പനി (ക്ലിപ്തം)

൧൦൮൦-ൽ ൯-ാം നമ്പ്രായി ജായിന്റ സ്റ്റാക്കു കമ്പനി നിയമം അനുസരിച്ചു റജിസ്റ്റർ ചെയ്യപ്പെട്ടു.

മൂലധനം ൨൦,൦൦൦ ഉറുപ്പിക. ഓഹരി ൧൦൦൦. ഓഹരി ൧-ക്കു ൨൦ രൂപാവീതം രണ്ടു തവണയായി അടയ്ക്കേണ്ടതു.

പകുതിയിൽ അധികം അപേക്ഷകൾ വന്നിട്ടുണ്ടു. ബിലാത്തിയിൽ നിന്നു നൂലുകൾ വരുത്തി പല തരത്തിൽ ഉടുപ്പു ശീലത്തരങ്ങളും മുണ്ടുകളും നെയ്തുവരുന്നു. ഓഹരിക്കാരുടെ എണ്ണം തികഞ്ഞാൽ കച്ചവടം എന്ന കമ്പനിയുടെ ഉദ്ദേശ്യവും നിവൃത്തിക്കുന്നതാകുന്നു.

ആണ്ടുതോറും കണക്കു തീർത്തു ബാക്കിപ്പത്രം ഗവൺമെണ്ടിലേക്കയക്കുമ്പോൾ ആദായം ഓഹരിക്കാർക്കു വീതിച്ചുകൊടുക്കുന്നതാകുന്നു.

ഓഹരിക്കാരിൽ എല്ലാവക ക്രിസ്ത്യാനികളും ഹിന്ദുക്കളും ഉൾപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ദി. ശ്രീ. കോനാട്ടു മല്പാനച്ചൻ മുതലായ മാന്യപട്ടക്കാരും കമ്പനിയുടെ ക്ഷേമതല്പരന്മാരും കമ്പനിയിൽ ഓഹരി ചേർന്നിട്ടുള്ളവരും ആകുന്നു.

കമ്പനിയിൽ ഓഹരി ചേരുവാൻ താല്പര്യമുള്ളവർക്കു അപേക്ഷാഫാറം വിലക്കൂടാതെ എത്തിച്ചുകൊടുക്കും. കമ്പനിയുടെ റൂൾ അടങ്ങിയ പുസ്തകം ൧-ക്കു ൪ ചക്രം മാത്രമെ വിലയുള്ളു.

അപേക്ഷക്കാർ താഴെ പേരെഴുതിയിരിക്കുന്ന ആളിനു എഴുതി അയയ്ക്കേണ്ടതാകുന്നു.

കെ. ഈ. വൎക്കി. മാനേജർ കോട്ടയം.

പത്രിക വില വിവരം.

| | ബ്രിട്ടീഷു രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തെക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൮ |

പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തെക്കു വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും ടി | ,, | ൧൬ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലെഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജക്കു മെൽ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻ കൂറായി വരി അടെക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

രൂപാഒന്നുക്കു ഒരുഅണ ഡിസ്കൌണ്ട വകവച്ചുതരെണ്ടതാകുന്നു.

---

വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സെവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സെവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയൊടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൧. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിയ്യപ്പെടുത്തു.

MAR THOMAS PRESS
KOTTAYAM.